REGD. No. M. 4374.

Annual Subscription Rs 5/-

# മാപ്പിള റിവ്യു

# MAPPILLA REVIEW

VOL 5 | AUGUST 1945 | No. 4



Printed by K. A. KRISHNAN at the Empire Press, Calicut, Edited & Published by K. ABUBUCKER.




അതാണ് ഇവൎക്ക്
സമ്പൂൎണ്ണാരോഗ്യം
നൽകി
തങ്ങളുടെ ജീവിതം
സന്തോഷ
സന്ദായകമാക്കിയത്.

## കേസരികുടീരം ലിമിറ്റഡ്, മദിരാശി.

മലബാർ, കൊച്ചി, തിരുവിതാംകൂർ, തെക്കൻ കൎണ്ണാടകം
മുതലായ ദിക്കുകളിലേക്കു ഏജണ്ടുമാർ :—
കൊച്ചിൻ മെഡിക്കൽ സ്റ്റോർസ്, തൃശ്ശിവപേരൂർ.

# The Standard Furniture Co., Ltd.,

**KALLAI, MALABAR.**



## Manufacturers of HOUSEHOLD and OFFICE FURNITURE

*Branches :*
MADRAS— 34/35 General Patters Road, Mount Road.
TRICHINOPOLY-Promenade Road, Cantt.
COIMBATORE— Avanasi Road.
BANGALORE— Kempegowda Road, Bangalore City.

# Contents

മാപ്പിള റവ്യൂ

പുസ്തകം 5. | 1945 ആഗസ്റ്റ് | ലക്കം 4.

# ഇസ്ലാംമതവും സാമുദായിക നിയമങ്ങളും

വി. അബ്ദുൽഖയ്യൂം

## VI

സ്വകാര്യജീവിതത്തിൽ കുടുംബസംബന്ധിയായ സാമുദായിക നിയമങ്ങളെപ്പററിയാണ് ഇതുവരെ പ്രതിപാദിച്ചിട്ടുള്ളത്. ഇനി, ഭരണകർത്താക്കളും ഭരണീയരും യജമാനന്മാരും ഭൃത്യന്മാരും ധനവാന്മാരും സാധുക്കളും തമ്മിൽ വർത്തിക്കാനായി ഇസ്ലാംമതം നിർദ്ദേശം ചെയ്തിട്ടുള്ള നിയമങ്ങളെപ്പററി പരിചിന്തനം ചെയ്യാം.

ഈ സംഗതിയിൽ ഒന്നാമതായി നോക്കാനുള്ളതു ഏതുതരത്തിലുള്ള ഭരണമാണ് ഇസ്ലാം നിർദ്ദേശിച്ചിട്ടുള്ളത് എന്നാകുന്നു. ഇസ്ലാമികാദർശപ്രകാരം ജനങ്ങൾ തിരഞ്ഞെടുക്കുന്ന ഒരു ഖലീഫയാണ് ജനങ്ങൾക്കുവേണ്ടി, ജനങ്ങളുടെ വ്യക്തിപരവും സാമുദായികവുമായ അവകാശങ്ങളെ സംരക്ഷിച്ചുകൊണ്ട്, ഭരണം നടത്താനുത്തരവാദി. ഇത്തരത്തിലുള്ള ഒരു പ്രതിനിധിഭരണമല്ലാതെ മററു യാതൊരു ഭരണസമ്പ്രദായവും ഇസ്ലാം വകവെച്ചുകൊടുക്കുന്നില്ല. ഇസ്ലാമിക ഭരണസമ്പ്രദായത്തെ 'അമാനത്തു' എന്ന പദംകൊണ്ടാണ് വിശുദ്ധ ഖുർ-ആൻ നിർവ്വചനം ചെയ്തിരിക്കുന്നത്. അതായതു ജനങ്ങൾ തന്നിൽ അർപ്പിച്ചിട്ടുള്ള അധികാരമല്ലാതെ തന്റെ സ്വന്തം അധികാരമോ ജന്മാവകാശമായി സിദ്ധിക്കുന്ന അധികാരമോ ജനങ്ങളിൽ ചെലുത്താൻ ഖലീഫയ്ക്കു പാടില്ലാത്തതാണ്. ഇസ്ലാമിക ഭരണത്തിന്റെ സ്വഭാവം സമഗ്രമായി ഗ്രഹിക്കാൻ ഈയൊരു നിർവ്വചനംകൊണ്ട് സാധിക്കുന്നതാണ്. എന്നാൽ, ആ ഭരണത്തിന്റെ പൂർണ്ണരൂപം മനസ്സിലാക്കുന്നതിന്നു അതു സംബന്ധിച്ച ഖുർ-ആനിലെ താഴെചേർക്കുന്ന വചനം സഹായിക്കുന്നതാണ്:— "ഭരണോത്തരവാദം അതിന്നർഹതപ്പെട്ട ആളുകളിൽ ഭാരമേല്പിക്കാനായി അല്ലാഹു നിങ്ങളോടു ആജ്ഞാപിക്കുന്നു. നിങ്ങളിൽനിന്നു ഭരണകർത്താക്കളായിത്തീരുന്നവർ നീതിപൂർവ്വം ഭരണം നടത്തേണ്ടതാണ്. അല്ലാഹു നല്ലതിനെയാണ് നിങ്ങളോടുപദേശിക്കുന്നതു. നിശ്ചയമായും അവൻ കേൾക്കുന്നവനും കാണുന്നവനുമാകുന്നു." (4. 58)

പ്രസ്തുത വാക്യത്തിന്റെ ആശയത്തിൽ ഭരണകർത്താക്കളെ തിരഞ്ഞെടുക്കാനുള്ള അവകാശം ജനങ്ങൾക്കുള്ളതാണെന്നും പാരമ്പര്യത്താലോ മററു വല്ലവരുടെ നിയമനത്താലോ ഭരണകർത്താവായിത്തീരാൻ ഒരാൾക്കും അധികാരമില്ലെന്നും സൂചിപ്പിച്ചിരിക്കുന്നു. ഭരണകാര്യം മഹത്തായൊരു ഉത്തരവാദമായതുകൊണ്ടു അതിന്നർഹതപ്പെട്ട യോഗ്യന്മാരെ വേണം തൽസ്ഥാനത്തേക്കു തിരഞ്ഞെടുക്കാൻ എന്നു ജനങ്ങൾക്കു ഉപദേശം നൽകുകയും ചെയ്യുന്നു. ഗവർമ്മെണ്ടു സ്വത

ന്ത്രമായ ഒരു ഏൎപ്പാടല്ലെന്നും മറിച്ചു്, ജനങ്ങൾ വ്യക്തിപരമായി നടത്താൻ സാധിക്കാത്തതും എന്നാൽ, അവരുടെ സാമൂഹ്യജീവിതത്തിന്നാവശ്യമായതുമായ കാൎയ്യങ്ങൾ നിൎവ്വഹിക്കാൻവേണ്ടി അവർ ഒരു വ്യക്തിയിൽ അൎപ്പിക്കുന്ന ഒരമാനത്താണെന്നും കൂടി മേലുദ്ധരിച്ച വചനം വ്യക്തമാക്കുന്നുണ്ട്. അതു വിശ്വസിച്ചേല്പിക്കപ്പെട്ട ഒരു അധികാരമെന്നല്ലാതെ ആൎജ്ജിതമായ സ്വത്താകുന്നതല്ല. അതിനാൽ ജനങ്ങളാൽ നൽകപ്പെട്ട ആ അധികാരത്തെ ദുരുപയോഗപ്പെടുത്താതിരിക്കേണ്ടതു ഭരണകൎത്താവിന്റെ കടമയാകുന്നു. നീതിപൂൎവ്വം തന്റെ ചുമതല നിൎവ്വഹിക്കുകയെന്നതിൽ കവിഞ്ഞു മറെറാരു അധികാരവും അദ്ദേഹത്തിന്നില്ല.

വേറൊരു വിധത്തിൽ പറകയാണെങ്കിൽ പരിപൂൎണ്ണമായ പ്രജായത്തഭരണമാണ് ഇസ്ലാംമതം നിൎദ്ദേശിക്കുന്നതു്. എന്നാൽ, ഇന്നു പശ്ചിമരാജ്യങ്ങളിലെ പ്രസിഡെണ്ടുമാരെപ്പോലെ മുസ്ലിം ഭരണാധികാരി ഒരു നിശ്ചിതകാലത്തേക്കുള്ള ആളായിരിക്കുന്നില്ല. മരണംകൊണ്ടല്ലാതെ അദ്ദേഹത്തെ സ്ഥാനത്തിന്നു മാററമുണ്ടാവാൻ പാടില്ല. അതിനാൽ തിരഞ്ഞെടുപ്പു നടത്തുന്നതു് സത്യസന്ധത, സ്വഭാവവൈശിഷ്ട്യം, ദൈവഭക്തി എന്നീ മഹനീയഗുണങ്ങളെ മുൻനിറുത്തി വേണ്ടതാണെന്നുകൂടി ഇസ്ലാംമതമുപദേശിക്കുന്നു.

മുസ്ലിംകളുടെ ഖലീഫയ്ക്കു —അഥവാ ഭരണകൎത്താവിന്നു— ഒരു ഉപദേശകസമിതിയുണ്ടായിരിക്കേണ്ടതും ഭരണകാൎയ്യങ്ങളിൽ അദ്ദേഹം ആ സമിതിയുമായി ആലോചന നടത്തേണ്ടതുമാണ്. 'നീ അവരോടു ആലോചിച്ചു പ്രവൎത്തിക്കുക' എന്നാണ് അല്ലാഹു ആ ഭരണകൎത്താക്കളോടാജ്ഞാപിക്കുന്നതു്. എന്നാൽ, എല്ലാ സന്ദൎഭങ്ങളിലും ഭൂരിപക്ഷത്തിന്റെ തീരുമാനത്തിന്നു ആ ഭരണകൎത്താവു വഴങ്ങിക്കൊടുക്കേണമെന്നില്ല. ഭരണകൎത്താവു എല്ലായ്പോഴും രാഷ്ട്രീയകക്ഷികളിൽനിന്നു അകന്നവനായിരിക്കേണ്ടതാണു. ആ സ്ഥിതിക്കു ഭൂരിപക്ഷത്തിന്റെ തീരുമാനം രാജ്യത്തിന്റെയും പ്രജകളുടെയും താല്പൎയ്യത്തിന്നു യോജിച്ചതല്ലെന്നു കാണുന്നപക്ഷം അതിനെ റദ്ദു ചെയ്വാൻ അദ്ദേഹത്തിന്നു അധികാരമുണ്ടു. ഈ വിധത്തിൽ നോക്കുമ്പോൾ മുസ്ലിം ഭരണകൎത്താവു പരമാധികാരമുള്ള ഒരു വിധികൎത്താവാണെന്നതിൽ സംശയമില്ല. എന്നാൽ അദ്ദേഹത്തിന്നു ഇസ്ലാമിന്റെ സ്ഥാപിതാദൎശത്തിൽനിന്നു അണുപോലും വ്യതിചലിക്കാൻ പാടുള്ളതല്ല. ഇങ്ങനെ ഒരു ഭാഗത്തു അദ്ദേഹത്തിന്നു ക്ലിപ്തമായ ഒരു പരിധി നിശ്ചയിക്കുകയും മറുഭാഗത്തു പരമാധികാരം നൽകുകയും ചെയ്തുകൊണ്ടു പശ്ചിമരാജ്യങ്ങളിൽ ഇന്നു നിലവിലുള്ള പ്രജായത്തഭരണത്തിന്റെയും ഏകാധിപത്യഭരണത്തിന്റെയും മദ്ധ്യത്തിലുള്ള ഒരു ഭരണമാണ് ഇസ്ലാംമതം നിൎദ്ദേശിച്ചിട്ടുള്ളതു്.

ഉപദേശകസമിതിയെ തിരഞ്ഞെടുക്കുക, ഗവൎണ്ണർമാർ, ഖാസിമാർ മുതലായ ഉദ്യോഗസ്ഥന്മാരെ നിയമിക്കുക എന്നീ കാൎയ്യങ്ങൾ നിൎവ്വഹിക്കേണ്ട പദ്ധതികളെപ്പററി ഇസ്ലാംമതം ഉദ്ദേശ്യപൂൎവ്വം വിവരണം നൽകാതിരിക്കയാണ് ചെയ്തിട്ടുള്ളതു്. അതു് സന്ദൎഭത്തിന്നും പരിതസ്ഥിതിക്കും യോജിച്ച നിലയിൽ നടത്തുന്നതിന്നായി വിട്ടിരിക്കയാണ്. ചെറുചെറു കാൎയ്യങ്ങളെപ്പററി ഇസ്ലാംമതം നിയമനിശ്ചയം ചെയ്തിരുന്നുവെങ്കിൽ മനുഷ്യന്റെ ചിന്തയ്ക്കും അഭിവൃദ്ധിക്കും അതൊരു തടസ്സമായിത്തീൎന്നേനെ. നിസ്സാര സംഗതികളെപ്പററി നബിയോടു ചോദ്യം ചെയ്യുന്നതുപോലും വി. ഖുർആൻ വി

രോധിച്ചിട്ടുണ്ട്. അതെല്ലാം മനുഷ്യന്റെ വീണ്ട വിചാരത്തിന്നും തീരുമാനത്തിന്നുമായി വിട്ടുകൊടുത്തിരിക്കുന്നു.

ലോകത്ത് ഇന്നു പല വിധത്തിലുള്ള ഭരണങ്ങളും നിലവിലുണ്ട്. എന്നാൽ ഇസ്ലാംമതത്തിന്റെ ഭരണസംഘടനയെപ്പററി പഠിക്കുന്ന ഏതൊരാൾക്കും അതിന്റെ മേന്മയെ സമ്മതിക്കാതിരിക്കാൻ നിവൃത്തിയാകുന്നതല്ല അതിനേക്കാൾ മെച്ചമേറിയ ഒരു മീമാംസ ആസൂത്രണം ചെയ്യാനും സാധിക്കയുമില്ല ഒരു ഭാഗത്ത് പ്രാതിനിധ്യസ്വഭാവം ഇസ്ലാംമതമംഗീകരിക്കുകയും മറുഭാഗത്ത് കക്ഷിവ്യത്യാസത്തിൽനിന്നു അതീതമായിരിക്കാൻ ഭരണകർത്താവിനോടു ആജ്ഞാപിക്കുകയും ചെയ്യുന്നു. യാതൊരു രാഷ്ട്രീയകക്ഷിയുടെയും ആശ്രയം മുസ്ലിംഭരണകർത്താവിന്നാവശ്യമില്ലാത്തവിധം അദ്ദേഹം സ്വതന്ത്രനാണ്. രാജ്യകാര്യങ്ങൾ ഉപദേശക സമിതിയോടാലോചിക്കാൻ അദ്ദേഹം നിർബ്ബന്ധിതനാണെങ്കിലും രാജ്യക്ഷേമത്തിന്നു യോജിച്ച നിലയിൽ വിധികല്പിക്കാൻ അദ്ദേഹത്തിന്നു അധികാരമുണ്ട്. അദ്ദേഹം ആജീവനാന്ത ഭരണാധികാരിയായതുകൊണ്ട് ശ്രേഷ്ഠനായൊരു മനുഷ്യന്റെ സേവനം ജനങ്ങൾക്കു കാലനിർണ്ണയംകൊണ്ട് നഷ്ടപ്പെടുമെന്നു ഭയപ്പെടാനാവശ്യവുമില്ല

# സേവിക

പി. എ. മുഹമ്മദ്കോയ

ഇരുൾനിറഞ്ഞ രാത്രി. ആ നാടൻ പട്ടണം ഉറങ്ങുകയാണ്. നിദ്രയുടെ നിശ്ശബ്ദതയെ ഭേദിച്ചിരുന്നതു അവ്യക്തമായ ചില ശബ്ദങ്ങൾമാത്രം- മൂളലും മുരളലും. നഫീസാ കിടപ്പറയിലെ കിടക്കയിൽ തിരിഞ്ഞും മറിഞ്ഞും കൊണ്ടിരിക്കുന്നു. എന്തോ ഒന്ന് അവളെ അലട്ടുന്നുണ്ട്. അവളുടെകണ്ണുകളിൽ ഉറക്കമില്ല; മനസ്സിൽ സമാധാനവും. മനസ്സിന്റെ തുലാസ്സിൽ ഏറിയും കുറഞ്ഞും കൊണ്ടിരിക്കുന്ന ചിന്താഭാരമാണു അവളുടെ അസ്വാസ്ഥ്യത്തിന്നു കാരണം. അവൾ ഒരു പ്രശ്നത്തിന്നു പരിഹാരം ആരായുകയാണ്.

ആ പ്രദേശത്തു കോളറയാണ്. 'മരണം' 'മരണം' എവിടെനിന്നു കേൾക്കുന്നതും ആ പദംമാത്രം. എല്ലാവരുടെ ഹൃദയങ്ങളിലും അതു കിടുക്കമുണ്ടാക്കുന്നു. എങ്ങും പരിഭ്രമം നിഴലിക്കുന്ന മുഖങ്ങൾ; അസ്വാസ്ഥത കാണിക്കുന്ന നോട്ടങ്ങൾ; തളർച്ച ബാധിച്ച കൈകാലുകൾ! നെടുവീർപ്പുകൾകൊണ്ടു നിറഞ്ഞ അന്തരീക്ഷം. ശവങ്ങൾ വഴിക്കുവഴിയായി കൊണ്ടുപോകുന്ന മനം പിളർക്കുന്ന കാഴ്ചകൾ. മാതാപിതാക്കൾ മരണപ്പെട്ട കുട്ടികളുടെ കരളലിയിക്കുന്ന കരച്ചിലുകൾ. വിളക്കുവെച്ചു കഴിഞ്ഞാൽ ഒരു കുട്ടി പുറത്തിറങ്ങിയിരുന്നില്ല. പീടികകൾ നേരത്തെ പൂട്ടിയിരുന്നു. പള്ളിയിലെ ബാങ്കുവിളിയും ക്ഷേത്രങ്ങളിലെ ശംഖധ്വനിയും മാത്രം രാത്രിയിലെ നിശ്ശബ്ദതയെ ഭേദിച്ചു കൊണ്ടിരിക്കും. എല്ലാവരുടെ ചിന്തയും അമാനുഷികമായ ഒരു ശക്തിയിങ്കലേക്കായെന്നു. ജനസേവകന്മാരുടെ മസ്തിഷ്കം പ്രവർത്തിച്ചു പോന്നു. മരണത്തെ വെല്ലുവിളിക്കുവാൻതന്നെ അവർ ഒരുങ്ങിയിരുന്നു. കോളറാനിവാരണ സമിതികൾ പ്രവൃത്തി തുടങ്ങിയിരുന്നു. വളണ്ടിയർമാരും വൈദ്യന്മാരും മരുന്നുകളും രോഗബാധിതമായ ദിക്കുകളിലേക്കു പ്രവഹിച്ചുംകൊണ്ടിരുന്നു. കാപട്യംനിറഞ്ഞ ജീവിതസമ്പ്രദായങ്ങളുടെ കനത്ത പാറക്കെട്ടുകൾക്കുള്ളിൽനിന്നും കാരുണ്യത്തിന്റെ പാവനപ്രവാഹംപോലെ ആ പ്രവർത്തനങ്ങൾ വിലസി. മനുഷ്യഹൃദയങ്ങളിലെ മാലിന്യങ്ങളെ ആ പ്രവാഹം കഴുകിക്കളഞ്ഞു. എല്ലാവരും സർവ്വവും മറന്നുപ്രവർത്തിച്ചിരുന്നു.

ഇപ്പോൾ നഫീസയുടെ കാതുകളിലും കർത്തവ്യത്തിന്റെ വിളി മുഴങ്ങുകയാണ്. ആ വിളി അവളുടെ തലയെ കറക്കിക്കൊണ്ടിരിക്കുന്നു. താൻ അംഗമായിരിക്കുന്ന സമുദായത്തിന്റെ നിലയോർത്തു അവൾക്കു ലജ്ജതോന്നുന്നു. സ്ത്രീസമുദായം ഉറങ്ങുകയോ? അവർക്കുമില്ലേ ഒരു കർത്തവ്യം? രോഗബാധിതരിൽ അധികഭാഗവും സ്ത്രീകൾ! എന്നിട്ടും സ്ത്രീകൾ മൌനമവലംബിക്കുകയോ? ഇങ്ങനെ ചില ചോദ്യപരമ്പരകൾ നഫീസയുടെ ഉൾക്കളത്തിൽ വന്നണിനിരന്നു. അവ അവളെ ഉറങ്ങാൻ അനുവദിച്ചില്ല. അവൾ തിരിയുമ്പോഴും മറിയുമ്പോഴും ചോദ്യചിഹ്നങ്ങൾ അവളെ തുറിച്ചുനോക്കി. മരിച്ചുവീഴുന്ന മൂകലക്ഷങ്ങൾ അവളെ മാടിവിളിക്കുന്നു. ഭാവി തലമുറയുടെ ചൂണ്ടുവിരൽ അവളുടെ കണ്ണിലുടക്കുന്നു. അവൾ കേൾക്കുകയില്ലേ?

നഫീസ വിദ്യാർത്ഥിനിയാണു. ആ നാടൻ പട്ടണത്തിലെ വിദ്യാലയത്തിൽ എ

ട്ടാംതരത്തിൽ വായിക്കുന്നു. ഒരു ഇടത്തരം കുടുംബത്തിലെ അംഗമാണ്. ബാപ്പ, ഉമ്മ, രണ്ടനുജത്തിമാർ – ഇത്രയുമായാൽ അവളുടെ കുടുംബമായി. ആ കുടുംബത്തിലെ അന്തസ്സിന്റെയും ചൈതന്യത്തിന്റെയും മൂർത്തീകരണമാണവൾ. "നഫീസു"മധുരമനോഹരമായ ആ വിളി ആ ഗൃഹത്തിലെ സംഗീതധ്വനിയാണ്. നഫീസ വിദ്യാലയത്തിൽ പോകുന്നതിനെപ്പററി ആ പ്രദേശക്കാരുടെ ഇടയിൽ പക്ഷാന്തരമുണ്ടു. ചിലരതിനെ ശരിവെക്കുന്നു; ഒരു വലിയ വിഭാഗം ശക്തിയായെതിർക്കുന്നു. അവളുടെ വസ്ത്രധാരണ സമ്പ്രദായം, പെരുമാററം, സംസാരരീതി—ഇതൊന്നും അവരുടെ സമ്പ്രദായത്തിന്നിണങ്ങുന്നില്ല. "എട്ടാംതരോം മററും ആയാ ഇപ്പടിപ്പ് ഒന്ന് നിർത്തിക്കൂടെ" പഴമക്കാർ നെററി ചുളിച്ചുകൊണ്ടങ്ങിനെ ചോദിയ്ക്കും.

ഒരു ദിവസം പിതാവു മകളെവിളിച്ചു പറഞ്ഞു: "നഫീസൂ ഇനി പടിപ്പ് മതിയാക്ക് മോളേ. ആവിശ്യത്തിനൊക്കെ ആയില്ലെ? ആളോള് പറയ്ണ് കേട്ട്ട്ട് ചെവ്ഡ് ബെച്ച് ഇരിക്കാൻ ബയ്യ" നഫീസ ഉത്തരം നൽകി, "പഠിപ്പുനിർത്തുകയോ? എനിക്കു സമ്മതമല്ല. ഞാൻ പഠിയ്ക്കുന്നതിൽ അവക്കെന്താചേതം? നാടും സമുദായവും നന്നാവണമെങ്കിൽ പഠിപ്പുള്ള ആണും പെണ്ണുമുണ്ടാവണം. പിന്നെ ആളുകൾ പറയുന്നതിനൊത്തു തുള്ളുവാൻ കഴിയുമോ? അവരങ്ങു പറഞ്ഞുകൊള്ളട്ടെ."

മകളുടെ ഹിതത്തെ എതിർക്കുവാൻ സന്താനവത്സലനായ ആ പിതാവിന്നു ശക്തിയുണ്ടായില്ല. ഹൃദയംകൊണ്ടയാൾ മകളെ അനുഗ്രഹിച്ചു. ഇപ്പോഴും അവൾ പഠിക്കുകയാണ്.

കോളറ വന്നതിൽപിന്നെ നഫീസയുടെ സ്കൂൾ പൂട്ടിയിരിക്കയാണ്. ഇനി ഒരു കല്പന വന്നേ അതു തുറക്കുകയുള്ളൂ.

നാട്ടുകാരുടെ യാതനകൾ അവളുടെ ഹൃദയത്തെ ഇളക്കിയിട്ടുണ്ട്. കർത്തവ്യബോധം അവളെ കർമ്മപഥത്തിലേക്കു ആഹ്വാനംചെയ്യുന്നുണ്ട്. പിന്നെ അവളെങ്ങിനെ ഉറങ്ങും? ആ നിർമ്മലഹൃദയം സേവനത്തിനായി വെമ്പുകയാണ്. അവളുടെ തലച്ചോർ പ്ലാനുകൾ ആസൂത്രണം ചെയ്യുകയാണ്.

നേരം വളരെ വൈകി. പാതിരക്കോഴി കാഹളംമുഴക്കി. ഒരു ദൃഢനിശ്ചയത്തോടെ നഫീസ നിദ്രയുടെ സുഖദമായ വിരിമാറിൽ വിശ്രമംകൊണ്ടു. ഉറക്കം അവളെ തലോടിക്കൊണ്ടിരുന്നപ്പോഴും ഒരു ഗാംഭീര്യം അവളുടെ മുഖത്തു ദൃശ്യമായിരുന്നു.

* * * *

ഒരു വനിതാ കോളറാനിവാരണസമിതി രൂപീകരിക്കപ്പെട്ടു. സ്ത്രീകൾ കൂട്ടംകൂട്ടമായി കർമ്മരംഗത്തിലേക്കു കുതിച്ചു. അവരുടെ സേവനൌൽസുക്യത്തിന്നു പ്രചോദനം നൽകിയതു നഫീസയുടെ നേതൃത്വമാണ്. അവൾ വഴികാട്ടി; മററുള്ളവർ പിന്തുടന്നു.

നഫീസയുടെ ബാപ്പയ്ക്കു ഇക്കാര്യം ഇഷ്ടമായില്ല. ഉമ്മയും അവളെ വിലക്കി. "മോളേ എന്തിനാണു ഇക്കുണ്ടാമണ്ടിയൊക്കെ കയ്യിട്ണ്, ഞമ്മക്ക് ഞമ്മളെ കാര്യം നോക്ക്യാ പോരേ" ഇതാണു അമ്മയുടെ വാദം. "ഉമ്മാ, അങ്ങനെ പറയരുത്. ഉമ്മയുടേതുപോലത്തെ ആയിരമായിരം അമ്മമാരുടെ ഹൃദയങ്ങൾ ഇന്നു വെന്തുരുകുന്നു. അവർ കണ്ണീരിൽ മുഖംകഴുകുന്നു. അവരും അമ്മമാരല്ലേ? അവരുടെ ദുഃഖം നമ്മുടെ ദുഃഖമല്ലെ?" — ഇങ്ങനെ മകൾ മറുപടിനൽകുകയും ചെയ്തു. ആ മാതാവിന്നു പിന്നെയൊന്നും പറയുവാനുണ്ടായില്ല അവർ മകളെ ദൈവത്തിങ്കൽ ഏല്പിച്ചു. കോളറയല്ലെ?

നഫീസയുടെ ഹൃദയത്തിൽ അഭിമാനം വഴിഞ്ഞൊഴുകി എത്ര ഉൽകൃഷ്ടമായ കാര്യമാണു അവൾ ചെയ്യുന്നതു! അവ

വീട്ടവീടാന്തരം കയറി ഇറങ്ങുന്നു; മരുന്നുകൾ നൽകുന്നു; ശുശ്രൂഷിക്കുന്നു. മുന്നണിസേനയിലെ അംഗമാണവൾ. മരണത്തിന്റെ മുമ്പിൽ വിടർത്തിയ കൈകളോടെ ചെല്ലുന്ന ധീരോദാത്ത! അവളുടെ പേർ ആ പ്രദേശക്കാർ വാത്സല്യപൂർവ്വം ഉച്ചരിക്കാൻതുടങ്ങി. അവളുടെപേരിൽ ആയിരമായിരം കണ്ഠങ്ങളിൽനിന്നു പ്രാർത്ഥനകളുയർന്നു. "അള്ളാ ഞമ്മക്ക് എറക്കിയതാണ് ഓളെ"—മുത്തശ്ശിമാർ അങ്ങനെയാണു പറഞ്ഞതു.

നഫീസയ്ക്കു ഉണ്ണാനും ഉറങ്ങാനും സമയമുണ്ടായില്ല. അവൾക്കു ഒരൊററ ലക്ഷ്യമേ ഉണ്ടായിരുന്നുള്ളൂ; രോഗികളുടെ മോചനം. സ്വന്തം സുഖസൌകര്യങ്ങളും, ജീവൻപോലും അതിന്നു താഴെയാണ്. "മരിക്കയാണെങ്കിൽ വീരോചിതമായി." അതാണവളുടെ സിദ്ധാന്തം. ചാരിതാർത്ഥ്യമാകുന്ന എണ്ണ അവളുടെ കർമ്മാഗ്നിയെ ആളിക്കത്തിച്ചു. അതിന്നു ചുററും അവളുടെ ഹൃദയം ഒരു പാററയെപ്പോലെ പാറിപ്പറന്നു.

* * * *

വനിതാസമിതി രൂപീകരിച്ചിട്ടു പതിനഞ്ചു ദിവസമായി. അന്നത്തെ പ്രഭാതത്തിന്നും ആ പ്രദേശത്തു പ്രഭവിതറാൻ കഴിഞ്ഞില്ല. ഇടയൻ നഷ്ടപ്പെട്ട ആട്ടിൻകൂട്ടംപോലെ അവിടത്തുകാർ പകച്ചുനിന്നു. നിസ്സഹായതയുടെ നിഴലുകൾ എല്ലാ മുഖങ്ങൾക്കും ആവരണമിട്ടു. അതെ, അതറിഞ്ഞുകൊണ്ടാണ് അന്നവർ ഉണർന്നതു. നഫീസക്കു കോളറയാണ്! പുലച്ചേതന്നെ വർത്തമാനം കാട്ടുതീപോലെ പരന്നുകഴിഞ്ഞിരുന്നു. എല്ലാ മുഖങ്ങളും ആകാശത്തിന്നു നേരെ ഉയർന്നു. പ്രായംചെന്നവർ കണ്ണീർ വാർത്തുകൊണ്ടു അട്ടഹസിച്ചു. "റബ്ബേ, രക്ഷിക്കണേ."

നഫീസയുടെ അച്ഛനുമമ്മയും അശ്രുകണങ്ങൾകൊണ്ടു മുഖം കഴുകി. അവരുടെ അരുമസന്താനത്തിന്നു ഇതോഗതി? കണ്ടു മോഹമടങ്ങിയിട്ടില്ലാത്ത ആ ഓമനമുഖം ഇനിയെത്രനേരംപ്രകാശിക്കും? വളരെ വഴിപാടിന്നും പ്രാർത്ഥനകൾക്കും ശേഷം ലഭിച്ച തങ്ങളുടെ ആദ്യസന്താനം ഇനിയെത്രനേരം ഈ ലോകത്തിരിക്കും? ആ ഹൃദയങ്ങളിൽനിന്നു ചുട്ട നെടുവീർപ്പുകൾ ഉയർന്നുകൊണ്ടിരുന്നു. അവളുടെ പ്രാണൻ മനുഷ്യശക്തിക്കതീതമായ കരങ്ങളിലല്ലെ? അവരെന്തുചെയ്യും!

പക്ഷെ, അവർ ചെയ്യേണ്ടതെല്ലാം ചെയ്തു. വരുത്തേണ്ട ഡാക്ടർമാരെയെല്ലാം വരുത്തി. മരുന്നുകളും ഇടതടവില്ലാതെ വന്നുചേർന്നു. നഫീസയുടെ വെണ്മയേറിയ നെററിത്തടത്തിൽ ഒരു കറുത്ത നൂൽ വരയിട്ടു

പിറേറന്നു സന്ധ്യയായി. നഫീസ കിടക്കയിൽതന്നെയാണു. അവളുടെ കണ്ണുകൾ ചുററുപാടും സഞ്ചരിക്കുന്നു. തനിക്കേററവും പ്രിയപ്പെട്ടതിനെയെല്ലാം അവൾ നോക്കുകയാണ്. ഘടികാരത്തിന്റെ സൂചി ആറടിക്കുവാൻ അഞ്ചു മിനുട്ടുണ്ടെന്നുകാണിക്കുന്നു. ബാക്കിയുള്ള നിമിഷങ്ങളെ അവൾ എണ്ണിക്കൊണ്ടിരിക്കുന്നു. മങ്ങിയ വെളിച്ചത്തിലും ജലംനിറഞ്ഞ ആ കണ്ണുകൾ ജാജ്ജ്വലങ്ങളായി. അവൾ ഒരുങ്ങിക്കഴിഞ്ഞു. അവസാനമായി അവളുടെ നാവു ചലിച്ചു. "ഉമ്മാ, ഉപ്പാ, കരയരുത്. ഞാൻ പോവുകയാണ്. ഞാൻചെയ്യേണ്ടതുചെയ്തു എന്നെപ്പററി നിങ്ങൾ അഭിമാനംകൊള്ളുക എന്റെ...." ഹൃദയശബ്ദം അങ്ങിനെ മറിഞ്ഞു ഭയങ്കരമായ ചില ചേഷ്ടകൾ. വീണ്ടും അവൾ തളർന്നു. പിന്നെയും നേരിയ തെളിമ, വീണ്ടും നിശ്ചലയായി [ഘടികാരം ശബ്ദിച്ചു."ടിം ടിം, ടിം, ടിം, ടിം, ടിം."]

പിന്നീടവൾ ഇളകിയിട്ടില്ല!

---

* പകർപ്പവകാശം കഥികനു്.



# 1957 ലെ സന്തോഷകരമായ ഒരു ദിവസത്തിന്നു 1945ൽ ഏർപ്പാടു ചെയ്യുക

അല്പാല്പമായി സമ്പാദിക്കുന്നവൎക്കു 5 ക.ക്കുള്ള സേവിങ്ങ്സ് സർട്ടിഫിക്കെററോ, ഓരോന്നിന്നു 4 അണയൊ 8 അണയൊ 1 ഉറുപ്പികയൊ വീതം വിലയുള്ള സേവിങ്ങ്സ് സ്റ്റാമ്പുകളൊ വാങ്ങാം. സർട്ടിഫിക്കെററുകളും സ്റ്റാമ്പുകളും ഗവമ്മേണ്ട് നിശ്ചയിച്ചിട്ടുള്ള ഏതെങ്കിലും അധികൃത ഏജണ്ടിന്റെ പക്കൽ നിന്നൊ സേവിങ്ങ്സ് ബ്യൂറോകളിലും പോസ്റ്റാഫീസുകളിലും നിന്നൊ കിട്ടുന്നതാണ്

"എന്റെ കുട്ടികളുടെ വിവാഹച്ചെലവുകൾ വഹിക്കുവാൻ എനിക്കു സാധിക്കുമോ?" ഈ ചോദ്യത്തിന്നുള്ള ഉത്തരം നിങ്ങൾ ഇപ്പോൾ എന്താണ് ചെയ്യുക എന്നതിനെ ആശ്രയിച്ചിരിക്കും.

വിവാഹങ്ങൾക്കു പണച്ചെലവുണ്ട്. വളരെ കൊല്ലങ്ങൾ മുമ്പായി വിവേകപൂൎവ്വം പണം സൂക്ഷിക്കുകയും അതിനെ നല്ല വിധത്തിൽ നിക്ഷേപിക്കുകയും ചെയ്താൽ മാത്രമേ നിങ്ങളുടെ കുട്ടികൾക്കു—അവർ മുതിരുമ്പോൾ—ദാമ്പത്യ ജീവിതത്തിലേക്കു ശരിയായ വിധത്തിലുള്ള പ്രവേശനം ഉറപ്പിക്കുവാൻ സാധിക്കുകയുള്ളു.

## നാഷനൽ സേവിങ്ങ്സ് സർട്ടിഫിക്കെററുകൾ

★ ഓരോ 10 ഉറുപ്പികയും 12 കൊല്ലം കഴിഞ്ഞാൽ 15 ഉറുപ്പികയായി തീരുന്നു.

★ 4½ ശതമാനം തനിപ്പലിശ, ഇൻകംടാക്സില്ലാതെ.

★ മൂന്നു കൊല്ലത്തിന്നു ശേഷം (5 ക. യുടെ സർട്ടിഫിക്കെററ് 18 മാസത്തിന്നു ശേഷം) അതുവരെ കൂടിവന്ന പലിശ സഹിതം പണമായി മാററി വാങ്ങാവുന്നത്.

AAA 126

# ജാപ്പാൻ

[ജാപ്പാൻ നിമ്നോന്നതമായ ഒരു രാജ്യമായതുകൊണ്ട് ആയതു അധീനപ്പെടുത്തുക സഖ്യസേനയ്ക്കു ദുഷ്കരമായി അനുഭവപ്പെടുന്ന ഒരു പരിശ്രമമാണ്. റോഡുകളും റെയിൽവെകളും വിരളം; ഉള്ളവതന്നെ സഖ്യഭാഗത്തെ ബോംബാക്രമണങ്ങളാൽ തകർന്നു താറുമാറായിരിക്കുന്നതുകൊണ്ടു സഖ്യസേനയുടെ ജോലി കൂടുതൽ ദുർഘടമായിത്തീർന്നിരിക്കുന്നു. യുദ്ധത്തിൻ്റെ ഫലമായി ജാപ്പാനിൽ വേണ്ടത്ര ഭക്ഷണമില്ലാതായിരിക്കുന്നുവെന്നു മാത്രമല്ല, പല വ്യവസായശാലകൾക്കും അസംസ്കൃതവസ്തുക്കൾക്കുവേണ്ടി ഇറക്കുമതിയെ കാത്തുകിടക്കേണ്ടിയും വരുന്നു.]

ജാപ്പാൻ എന്നാൽ 150000 ചതുരശ്രമൈൽ സ്ഥലം—ഫ്രാൻസിനേയോ ജർമ്മനിയേയോകാൾ പരിമിതം—ഉൾക്കൊള്ളുന്നതാണ്; നാലു പ്രധാന ദ്വീപുകളും, 200 മൈൽ വിസ്താരം വരുന്ന സ്ഥലത്തു ചിതറിക്കിടക്കുന്ന പരശ്ശതം ചെറുദ്വീപുകളുമാണതു്; ഏഷ്യാ വൻകരക്കു കിഴക്കു, സൈബീരിയ, മഞ്ചൂറിയ, കൊറിയ ഇവയ്ക്കഭിമുഖമായി അർദ്ധവൃത്താകൃതിയിലാണിവയുടെ കിടപ്പു്.

വൻദ്വീപുകളിൽ നെടുനീളത്തിലായി വമ്പിച്ച ഒരു ശൃംഖലപോലെ നീണ്ടുകിടക്കുന്ന പർവ്വതങ്ങൾ, ജാപ്പാൻ്റെ ആകെയുള്ള സ്ഥലത്തിൻ്റെ മുക്കാൽഭാഗവും ഉൾക്കൊള്ളുന്നവയാണ്. ഹോൻഷുദ്വീപിലെ മദ്ധ്യഭാഗം (ടോക്കിയോവിൻ്റെ പടിഞ്ഞാറായിക്കിടക്കുന്ന ഭൂമി) ആണ് ഏററവുമധികം നിമ്നോന്നതമായുള്ള പ്രദേശം—ജാപ്പാനീസ്സ് ആൽപ്സ് എന്നുകൂടി അറിയപ്പെടുന്ന ഹിഡാപർവ്വതനിരയാണ് ജാപ്പാനിലെ ഏററവും ഉയർന്ന പർവ്വതം. അതിൻ്റെ വമ്പിച്ച കൊടുമുടിയായ ഫൂജിയാമക്കു 12000 അടി ഉയരമുണ്ട്.

17000 മൈൽ നീളംവരുന്ന കടലോരമാണ് ജാപ്പാനുള്ളതു്. ദ്വീപുകളിൽ യാതൊരു പ്രദേശവും കടലിൽനിന്നു 75 മൈലിലധികം ദൂരത്തല്ല; വല്ല തുറമുഖത്തുനിന്നു അമ്പതിലധികം മൈൽ ദൂരത്തുള്ള പട്ടണങ്ങളില്ല. പ്രധാന തുറമുഖങ്ങളെല്ലാം കിഴക്കു പസിഫിക്ക് തീരത്തു കിടക്കുന്നു; ചിലതു മാത്രം ദുർഗ്ഗമമായ കിയുഷ്യു ദ്വീപിൻ്റെ വടക്കുപടിഞ്ഞാറൻതീരത്തും.

ജാപ്പാനിലെ കാലാവസ്ഥ പല ഇടങ്ങളിലും വ്യത്യസ്തമാണ്. ഹൊക്കെയ്ഡോവിൽ തണുപ്പേറിയ ദീർഘശരത്തും ഉഷ്ണാധിക്യമില്ലാത്ത ചുരുങ്ങിയ കാലത്തെ ഗ്രീഷ്മവുമാണെങ്കിൽ ഹോൻഷു ദ്വീപിലെ മദ്ധ്യദക്ഷിണപ്രദേശങ്ങളിലും ഷിക്കോകു ദ്വീപിലും ഉഷ്ണമേഖലയിലെ കാലാവസ്ഥയാണ്. പല പ്രദേശങ്ങളിലും കൊല്ലത്തിൽ നെല്ലു് രണ്ടുവിളവുകളെടുക്കാവുന്നതുമാണ്.

ജാപ്പാനിലുള്ള 200 അഗ്നിപർവ്വതങ്ങളിൽ കാൽഭാഗങ്ങളിലധികവും ജീവസ്സുള്ളവയാണ്; അതിനാൽതന്നെ മിക്കവാറും സന്ദർഭങ്ങളിൽ ഭൂകമ്പങ്ങൾക്കു വിധേയമാണ് ആ രാജ്യം. കഴിഞ്ഞ 200 വർഷങ്ങൾക്കിടയിൽ ജാപ്പാനിൽ ഭൂകമ്പത്താൽ 200000 ജനങ്ങൾ മരിക്കുകയും പത്തുലക്ഷത്തിലധികം ഗൃഹങ്ങൾ നശിച്ചുപോവുകയും ചെയ്തിട്ടുണ്ട്. 1940-ൽ ജാപ്പാൻ്റെ പ്രധാന ദ്വീപുകളിൽ എല്ലാംകൂടി 730 ലക്ഷം ജനസംഖ്യയുണ്ടായിരുന്നു; ഇവരിൽ 44 ശതമാനം പേർ കാർഷികവൃത്തിയിൽ ഏർപ്പെട്ടവരായിരുന്നു—ഗതാഗതം, വാണിജ്യം, സാധനനി

മ്മാണം, ട്രാൻസ്പോർട്ടേഷൻ ഇവയിലെല്ലാം കൂടിയുള്ളതിലധികം.

അടുത്തകാലത്തായി, കാർഷികത്തൊഴിലാളികളിൽ വമ്പിച്ച ഒരു വിഭാഗത്തെ യുദ്ധവ്യവസായങ്ങളിലേക്ക് തിരിച്ചുവിടുകയുണ്ടായി. തൽഫലമായി നാട്ടുപുറത്തെ ജനസംഖ്യ ഗണ്യമാംവണ്ണം കുറഞ്ഞുപോയി; ഒരവസരത്തിൽ, ജാപ്പാനിലെ ആകെ ജനസംഖ്യയുടെ 20 ശതമാനവും ടോക്കിയൊ, ഒസാക, നഗോയ, ക്യോട്ടൊ, യോക്കോഹാമ, കോബ് എന്നീ ആറു പ്രധാനനഗരങ്ങളിലായിരുന്നു; ഈ നഗരങ്ങൾ നിരന്തരം അമേരിക്കൻ വിമാനങ്ങളുടെ ആക്രമണത്തിന് വിധേയങ്ങളായിരുന്നിട്ടുമുണ്ട്.

മത്സ്യം, വനങ്ങൾ, വെള്ളച്ചാട്ടങ്ങളിൽനിന്നു ഉല്പാദിപ്പിക്കപ്പെടുന്ന വിദ്യുച്ഛക്തി ഇവയാൽ സമൃദ്ധമാണ് ജാപ്പാൻ; എന്നാൽ സമാധാനകാല വ്യവസായങ്ങൾക്കു തന്നെയും അത്യാവശ്യമായ ഖനനവസ്തുക്കൾ അവിടെ വളരെ വിരളമാണ്. തന്നിമിത്തം, യുദ്ധാവശ്യ വ്യവസായങ്ങൾ വർദ്ധിച്ചുവന്നതോടുകൂടി ജാപ്പാന്നാവശ്യമായ ഇരുമ്പയിരിൽ 90 ശതമാനവും, കല്ക്കരി 23 ശതമാനവും, ഖനിലാംഗാരം (Coke) 30 ശതമാനവും, നിക്കൽ 66 ശതമാനവും, തങ്ങ്സ്ഥൻ 50 ശതമാനവും, മിക്കവാറും കോമിയവും, അലൂമിനിയം 75 ശതമാനവും വിവിധതരം എണ്ണകൾ 66 ശതമാനവും പരുത്തിയും റബ്ബറും മുഴുവനും വിദേശങ്ങളിൽനിന്നിറക്കുമതി ചെയ്യേണ്ടതായിട്ടാണ് വന്നത്. ഇതിൽനിന്ന് വ്യക്തമാണ്, അത്യാവശ്യമായ ഈ വസ്തുക്കൾ കൊറിയ, ഫോർമോസ, മഞ്ചൂറിയ, ചൈന, നെതർലാൻസ്, ഈസ്റ്റിൻറീസ്, മലയ മുതലായ ഇടങ്ങളിൽനിന്ന് ഇറക്കുമതിചെയ്യുവാനുള്ള സൗകര്യത്തെ ആശ്രയിച്ചിരുന്നു ജാപ്പാൻെറ യുദ്ധാവശ്യവ്യവസായങ്ങൾ എന്ന്.

ഈ വസ്തുക്കൾ വഹിച്ചുകൊണ്ടു വരുന്നതിന്ന് 45 ലക്ഷം ടൺ കേവുഭാരം വരുന്ന കപ്പലുകൾ ജാപ്പാന്നാവശ്യമായിരുന്നു. എന്നാൽ വിദൂരപൌരസ്ത്യസമുദ്രത്തിൽ ജാപ്പാനുണ്ടായിരുന്ന നാവികാധിപത്യം സഖ്യവിമാനാധിപത്യത്താലും നാവികശക്തിയാലും അസ്തപ്രായമായിത്തീർന്നു. എന്നിരുന്നാലും ജാപ്പാൻ ഒരു പ്രബല ശത്രുവായിത്തന്നെ നിലനിന്നുപോന്നു. കാരണം പേൾഹാർബർ ആക്രമണത്തിന്ന് വളരെ കൊല്ലങ്ങൾക്കുമുമ്പു മുതല്ക്കുതന്നെ അവിടെ അത്യാവശ്യവസ്തുക്കൾ ശേഖരിച്ചുവെക്കപ്പെട്ടിരുന്നു.

വനം വളരെ അധികമായിരുന്നതിനാൽ വിറക്, കെട്ടിടവസ്തുക്കൾ, പൾപ്പ് ഇവ സുലഭമായിരുന്നു ജാപ്പാനിൽ. ഭൂമിനിമ്നോന്നതമായിരുന്നതിനാൽ വെള്ളച്ചാട്ടങ്ങൾ നിരവധിയാണ്; ഇവയിൽനിന്നു വിദ്യുച്ഛക്തി നിർമ്മിച്ചു വ്യവസായങ്ങൾക്കും റെയിൽവെകൾക്കും ധാരാളം ഉപയോഗപ്പെടുത്തി വന്നു. പക്ഷെ വനവിഭവങ്ങളും വിദ്യുച്ഛക്തിയും പോരെന്നാണ് അനുഭവപ്പെട്ടത് വർദ്ധിച്ചുവന്ന വ്യവസായാവശ്യങ്ങൾക്ക്.

സമാധാനകാലത്ത്, ജാപ്പാനീസ്സ് സാമ്രാജ്യത്തിലേക്കാവശ്യമായ ഭക്ഷണസാധനങ്ങൾ അവിടെത്തന്നെ സുലഭമായിരുന്നു. എന്നാൽ യുദ്ധസ്ഥിതിനിമിത്തം കൃത്രിമവളം വേണ്ടത്രയില്ലാതാകുകയും, കാർഷികത്തൊഴിലാളികളെ പടക്കോപ്പുനിർമ്മാണത്തൊഴിലുകളിലേക്കു തിരിച്ചുവിടുകയും ചെയ്തതിനാൽ ഭക്ഷണസാധനങ്ങളിൽ ഒരു ഭാഗം ഇറക്കുമതിചെയ്യുവാൻ ജാപ്പാൻ നിർബ്ബന്ധിതയായി. രാജ്യത്തിലെ കാർഷിക ഭൂമികളിൽ പകുതി സ്ഥലത്തും നെൽകൃഷി ചെയ്തിരുന്നുവെങ്കിലും വിളവ് മോശമായിരുന്നു.

മത്സ്യം സുലഭമായുള്ള ലോകത്തിലെ ജലാശയങ്ങളിൽ വമ്പിച്ചതാണ് ജാപ്പാ

നിലുള്ളത്. ജാപ്പാൻകാരുടെ പ്രധാന ഭക്ഷണങ്ങളിലൊന്ന് മത്സ്യമാണ്. എന്നാൽ സഖ്യവിമാനാക്രമണങ്ങളാൽ മീൻപിടുത്തക്കപ്പലുകൾക്ക് നേരിട്ട നാശത്താലും, സോവിയററുത്തിയിൽനിന്ന് മീൻപിടിക്കുന്നതിനെ വിലക്കിയതിനാലും പ്രസ്തുത വ്യവസായവും വളരെ ക്ഷീണിച്ചുപോയി.

ഇരിമ്പും ഉരുക്കും വാൎക്കുന്ന ചില സ്ഥാപനങ്ങളും ചില കപ്പൽ നിൎമ്മാണശാലകളും കടലാസ്സ് നിൎമ്മാണങ്ങളും ഹൊക്കെയ്ഡോവിലും, ചിലതു കൊറിയായിലും മഞ്ചൂറിയായിലും ചൈനയിലും ഉള്ളതൊഴിച്ചാൽ, ജാപ്പാനിലെ യുദ്ധകാല വ്യവസായങ്ങളിൽ ഭൂരിഭാഗവും ഹോൺഷൂദ്വീപിലെ മദ്ധ്യ—തെക്കു പ്രദേശങ്ങളും കിയുസുദ്വീപും ഉൾക്കൊള്ളുന്ന 600 മൈൽ സ്ഥലത്താണ് സ്ഥിതിചെയ്യുന്നത്. ടോക്കിയൊ ഉൾക്കടൽ തീരപ്രദേശം, നഗോയ, ഒസാക, കോബ്, വടക്കൻ കിയുഷു, നാഗസകി എന്നീ സ്ഥലങ്ങളിലാണ് ഈ വ്യവസായങ്ങൾ ധാരാളമായുള്ളതു. ഈ സ്ഥലങ്ങളെല്ലാംതന്നെ ആക്രമണവിധേയങ്ങളായിരുന്നുതാനും.

ടോക്കിയൊ, യോക്കോഹാമ, കാവാസാകി, സുരുമി എന്നീ സ്ഥലങ്ങൾ അടങ്ങുന്ന ടോക്കിയോ ഉൾക്കടൽ തീരപ്രദേശങ്ങൾ ഒക്കിനാവയിൽനിന്ന് 1000 മൈൽമാത്രം ദൂരത്താണ് കിടക്കുന്നതു. ഗവൎമ്മേണ്ടിന്റെ കേന്ദ്രം സ്ഥിതിചെയ്യുന്നതും ജനങ്ങൾ നിബിഡമായി പാൎക്കുന്നതുമായ പ്രദേശമാണ് ടോക്കിയൊ ഉൾക്കടൽ തീരപ്രദേശം. വിവിധങ്ങളായ വ്യവസായങ്ങൾ അവിടെ നടക്കുന്നു; കരവഴിയായും കടൽ വഴിയായും പ്രസ്തുത സ്ഥലം വിദേശങ്ങളുമായി ബന്ധിക്കപ്പെട്ടിരിക്കുന്നു; അതിന്റെ കേന്ദ്രമായ ടോക്കിയൊ ഒരു വമ്പിച്ച റെയിൽവെ കേന്ദ്രം കൂടിയാണ്.

ലോകത്തിലെ വമ്പിച്ച നഗരങ്ങളിൽ മൂന്നാമത്തേതായ ടോക്കിയൊ, ഹോൺഷുദ്വീപിന്റെ കിഴക്കെ അററത്തു ടോക്കിയൊ ഉൾക്കടൽ തീരത്തു സ്ഥിതിചെയ്യുന്നു; നഗരഭാഗത്തു മാത്രമായി യുദ്ധത്തിനുമുമ്പുണ്ടായിരുന്ന ജനസംഖ്യ 70 ലക്ഷമാണ്. നാല്പത്തി ഒന്ന് റെയിൽവെ ലൈനുകൾ വഴി ദ്വീപിലെ പ്രധാന നഗരങ്ങളെല്ലാമായി ടോക്കിയോ ബന്ധിക്കപ്പെട്ടിരിക്കുന്നു.

ഏററവും വലിയ നാലു വെടിക്കോപ്പു നിൎമ്മാണശാലകളിൽ രണ്ടെണ്ണവും സൈനിക ഓൎഡ്നാൻസ് വ്യവസായശാലകളിൽ ഒന്നും സ്ഥിതിചെയ്യുന്നതു ഇവിടെയാണ്. "ഷേഡൊഫാക്ടറികൾ" എന്നു പറയപ്പെടുന്ന സഹസ്രക്കണക്കിലുള്ള ചെറു വ്യവസായശാലകൾ ജാപ്പാനിൽ സുലഭമാണു; അങ്ങിനെയുള്ള മുപ്പതിനായിരത്തോളം ശാലകൾ ടോക്കിയോവിൽ മാത്രമുണ്ട്; അഞ്ചിൽ കീഴെ തൊഴിലാളികൾ മാത്രമാണ് ഓരോന്നിലും ജോലിചെയ്യുന്നത്. ജാപ്പാനിലെ വമ്പിച്ച കപ്പൽക്കോതികളിൽ, മിററ്സുബിഷി, കാവാസാകി എന്നീ രണ്ടെണ്ണം അടക്കം നാലെണ്ണം ടോക്കിയോവിൽ സ്ഥിതിചെയ്യുന്നു.

പതിനെട്ടുമൈൽ തെക്കുപടിഞ്ഞാറു കിടക്കുന്ന യോക്കോഹാമയാണ് ടോക്കിയോവിന്റെ പ്രധാന തുറമുഖം. ടോക്കിയൊ, യോക്കോഹാമ എന്നീ രണ്ടിടങ്ങളിലെ മാത്രം കോതികളിൽ പ്രതിവൎഷം 70 ലക്ഷം ടൺ കേവുഭാരം വരുന്ന കപ്പലുകൾ കേടുപാടുകൾ തീൎക്കാറുണ്ട്.

ഒസാക, കോബ്, കിയോട്ടൊ, അമാഗാസാകി എന്നീ വമ്പിച്ച വ്യവസായകേന്ദ്രങ്ങളുള്ള ഒസാകാ—കോബ് പ്രദേശം 260 മൈൽ പടിഞ്ഞാറായി സ്ഥിതിചെയ്യുന്നു. കോബ് ആയിരുന്നു ഒരു കാലത്തു

ജാപ്പാനിലെ പ്രധാന തുറമുഖം; യുദ്ധത്തിന്നുമുമ്പ്, വിദേശങ്ങളുമായുള്ള ജാപ്പാൻെറ വാണിജ്യത്തിൽ 35 ശതമാനവും നടന്നിരുന്നതു പ്രസ്തുത തുറമുഖംമുഖേനയായിരുന്നു. രാസവസ്തുക്കളും വിദ്യുച്ഛക്തിയുപകരണങ്ങളും നിമ്മിക്കുന്നതിൽ ശ്രുതിപെററ ഒരു സ്ഥലമായിരുന്നു കോബ്. കൂടാതെ, ജാപ്പാനിലെ കപ്പൽനിമ്മാണകേന്ദ്രങ്ങളിൽ ഒന്നാമത്തേതുമായിരുന്നു അതു്.

കിയുഷു ദ്വീപിലെ വടക്കൻ ഡിസ്ട്രിക്ടുകളാണ്, ജാപ്പാനിലെ ഇരിമ്പ്, ഉരുക്ക്, കൽക്കരി മുതലായവയുടെ സൌലഭ്യം തികഞ്ഞ പ്രദേശങ്ങൾ. ചിക്കഹൊ കൽക്കരിഖനികളിൽനിന്നു മാത്രം, ജാപ്പാനിൽ ആകെ ലഭിക്കുന്ന കൽക്കരിയിൽ പകുതിയും ലഭിക്കുന്നുണ്ട്.

കാഗസാകിയുടെ 35 മൈൽ വടക്കു പടിഞ്ഞാറു സസേബൊ എന്ന നാവികതാവളം സ്ഥിതിചെയ്യുന്നു; 40 മൈൽ വടക്കു കിഴക്കായിട്ടാണ് ഓമുറ എന്ന രാസവസ്തുനിമ്മാണകേന്ദ്രം. ജാപ്പാനിലെ വിമാനനിമ്മാണശാലകൾ, ഹോൻഷു ദ്വീപിലെ നഗോയയെ കേന്ദ്രീകരിച്ചാണ് സ്ഥിതിചെയ്യുന്നതു്. ജാപ്പാനിലെ വമ്പിച്ച നഗരങ്ങളിൽ മൂന്നാമത്തേതായ നഗോയ, ടോക്കിയോവിൻെറ 165 മൈൽ നേരെ പടിഞ്ഞാറു ഇസി ഉൾക്കടൽതീരത്തു സ്ഥിതിചെയ്യുന്നു. മിത്സുബിഷി വിമാന എഞ്ചിൻ നിമ്മാണശാല ഇവിടെയാണ്; സൂപ്പർഫോർട്രസ്സ് വിമാനാക്രമണങ്ങളാൽ അതു മിക്കവാറും തകൎന്നുപോയിരിക്കയാണ്. യുദ്ധത്തിന്നുമുമ്പ്, ജാപ്പാനിലെ പ്രധാന പരുത്തി—രോമവസ്ത്രനിമ്മാണകേന്ദ്രമായിരുന്നു നഗോയ; ഈ വ്യവസായശാലകൾ അധികവും യുദ്ധകാലത്തു പടക്കോപ്പുനിമ്മാണശാലകളാക്കിത്തീൎത്തു.

ഉൾനാട് ദുർഘടമാംവണ്ണം നിമ്നോന്നതമാകയാൽ, ജാപ്പാനിൽ ആകെയുള്ള 1500 മൈൽ നീളംവരുന്ന റെയിൽവെയിൽ അധികഭാഗവും കടലോരത്തെ സമതലത്തിലാണ് നിമ്മിക്കപ്പെട്ടിരിക്കുന്നതു്.

---

# ഹൈദ്രബാദിന്റെ സർവ്വതോമുഖമായ പുരോഗതി

ആറുവർഷത്തെ സമരകാലജീവിതം; ആറുവർഷത്തെ കാററും കോളും പ്രതീക്ഷയും നിരാശയും; വിലയിടിവും പണപ്പെരുപ്പവും ജീവിതനിർവ്വഹണത്തിന്നത്യാവശ്യമായ വസ്തുക്കളുടെ വൈരള്യവുംമൂലമുള്ള ആറുവർഷത്തെ സാമ്പത്തികമായ അനിശ്ചിതാവസ്ഥ; ഇതാണ് 1938 മുതൽ ഇന്നേവരെയുള്ള ഇന്ത്യയുടെ ചരിത്രം. ഈ അനാശാസ്യസ്ഥിതിയിൽനിന്നു മോചനംനേടുന്നതിന്നു, അവയെ എതിരിടുന്നതിന്ന് ഹൈദ്രബാദ് ഗവർമ്മെണ്ടു എന്തുചെയ്തിട്ടുണ്ട്? പ്രസ്തുത സ്റ്റേററിന്റെ വിവിധങ്ങളായ പ്രവർത്തനങ്ങളുടെ നിലയെന്ത്? ജനങ്ങളുടെ അധഃപതിച്ച നിലയെ ആശ്വാസപ്രദമാക്കുന്നതിന്നെ ലക്ഷ്യം വെച്ചുകൊണ്ടുള്ള പദ്ധതികൾ യുദ്ധത്തിന്റെ പേരുംപറഞ്ഞു കഴിച്ചുമൂടപ്പെട്ടുവൊ? സാർവ്വലൌകികമായ ഒരു സമരം നടമാടുന്നു എന്ന വാദം മറപിടിച്ചുകൊണ്ടു് രാഷ്ട്രീയമായ പുരോഗതി തടയപ്പെട്ടുവൊ?

### ഉത്തരവാദഭരണം

ലോകംമുഴുവൻ സംഭവബഹുലമായ ഈ ആറുവർഷം ഹൈദ്രബാദിനെ സംബന്ധിച്ചേടത്തോളവും പ്രധാനമായിരുന്നു. സ്റ്റേററിലെ സാമ്പത്തികനിലയുടെ അടിയുറപ്പു നിമിത്തം രാഷ്ട്രനിർമ്മാണപരമായ ഡിപ്പാർട്ടുമെന്റുകളുടെ പ്രവർത്തനങ്ങൾ ഊർജ്ജിതപ്പെടുത്തുവാൻ സംഗതിയായി. അരവമുദഅയ്യങ്കാർ കമ്മിററിയുടെ ശുപാർശയെ അടിസ്ഥാനപ്പെടുത്തിയിട്ടുള്ള ഭരണഘടനാപരിഷ്കാരങ്ങൾ നടപ്പിൽ വരുത്തുമെന്ന പ്രതിജ്ഞയാൽ ബദ്ധമായ ഗവർമ്മെണ്ടു് അതിന്റെ ആദ്യത്തെ അടിവെപ്പ് ഭരണവിഷയങ്ങളിൽ ജനങ്ങൾക്കുകൂടി ഭാഗഭാക്ത്വം നൽകിക്കൊണ്ടു നിർവ്വഹിച്ചു. സ്റ്റേററ് ബാങ്ക് -വ്യവസായ-ശാസ്ത്രീയ ഗവേഷണബ്യൂറൊ, സ്റ്റാററ്യൂട്ടറി ഉപദേശകക്കമ്മിററി, ഇവയെ ഏർപ്പെടുത്തിയതും, കർഷകന്മാരുടെ രക്ഷയ്ക്കുള്ള പല നിയമങ്ങളും നടപ്പിൽവരുത്തിയതുമാണ് ഈ കാലത്തെ ഗണനീയമായ മററു സംഗതികൾ.

### ഭരണപരിഷ്കാരം

ഭരണവിഷയത്തിൽ ജനങ്ങൾക്ക് കൂടുതൽ കൂടുതൽ ഭാഗഭാക്ത്വം നൽകുവാൻ പര്യാപ്തമാകുംവണ്ണം ഭരണഘടനാപരിഷ്കാരത്തെപ്പററി അന്വേഷിച്ചു അഭിപ്രായപ്പെടുന്നതിന്ന് 1937-ൽ, അനുദ്യോഗസ്ഥഭൂരിപക്ഷത്തോടുകൂടിയ ഒരു കമ്മിററി ഏർപ്പെടുത്തപ്പെട്ടു; 1938-ൽ കമ്മിററി അതിന്റെ റിപ്പോർട്ടു സമർപ്പിക്കുകയും അടുത്തവർഷംതന്നെ ഗവർമ്മെണ്ടു് തൽസംബന്ധമായ തങ്ങളുടെ തീരുമാനം പാസാക്കുകയും ചെയ്തു. ഗവർമ്മെണ്ടു് സ്വീകരിച്ച മൂന്നു പ്രധാന പരിഷ്കാരപരിപാടികൾ ഇവയാണ്: നിലവിലുള്ള നിയമസഭയ്ക്കു പകരം കൂടുതൽ അധികാരങ്ങളോടും അനുദ്യോഗസ്ഥഭൂരിപക്ഷത്തോടും കൂടിയ വേറൊന്ന് ഏർപ്പെടുത്തുക; ഒരു സ്റ്റാററ്യൂട്ടറി ഉപദേശകക്കമ്മിററി രൂപീകരിക്കുക; ഡിസ്ട്രിക്ട് ബോർഡുകളും ഗ്രാമപ്പഞ്ചായത്തുകൾ അടക്കമുള്ള മററു പ്രാദേശിക സ്വയംഭരണ മണ്ഡലങ്ങളും സ്ഥാപിക്കുക. ഇവയുടെ ദൂരവ്യാപകമായ സ്ഥിതിനിമിത്തം പടിപടിയായി അവ നടപ്പിൽ വരുത്തുവാനാണ് ഗവർമ്മെണ്ടു് നിശ്ചയിച്ചതു്. പ്രഥമപടിയായി 1942-ൽ

ഡിസ്ത്രിക്റ്റ് കോൺഫറൻസുകൾ ഏർപ്പെടുത്തപ്പെട്ടു. അതാതിടങ്ങളിലെ ജനങ്ങൾ അത്യാവശ്യമെന്ന് ചിരകാലമായി കരുതിപ്പോന്ന കാര്യങ്ങളാണ് ഇപ്രകാരം നിർവ്വഹിക്കപ്പെട്ടത്. 1943-ൽ സ്റ്റാറ്റ്യൂട്ടറി ഉപദേശകക്കമ്മിററികൾ ഏർപ്പെടുത്തപ്പെട്ടു — ഭരണപരിഷ്കാരത്തിൽ വേറൊരു അടിവെപ്പ്. സ്റ്റേററിലെ പ്രാദേശിക സഭകളുടെ നിയന്ത്രണത്തിന്നത്യാവശ്യങ്ങളായ നിയമസംഹിതകൾ തയ്യാറാക്കി നടപ്പിൽവരുത്തി. എങ്കിലും പ്രസ്തുത സഭകളിലേക്ക് തിരഞ്ഞെടുപ്പ് നടത്തപ്പെട്ടു കഴിഞ്ഞിട്ടില്ല. സമ്മതിദായകന്മാരുടെ പട്ടിക തയ്യാറാക്കപ്പെട്ടുവരികയാണ്. ഈ സംഗതികളിൽനിന്നു മനസ്സിലാക്കാം യുദ്ധം ഉണ്ടെങ്കിലും ഇല്ലെങ്കിലും, പൊതുജനങ്ങളെ ഭരണവിഷയത്തിൽ കൂടുതൽ പങ്കുചേൎക്കുകയെന്ന പരിപാടി പൂൎണ്ണമായും നടപ്പിൽ വരുത്തുവാൻ ഹൈദ്രബാദ് ഗവൎമ്മേണ്ട് പരിശ്രമിച്ചിട്ടുണ്ടെന്ന്.

## സാമ്പത്തികാഭിവൃദ്ധി

ഈ ആറുവർഷക്കാലത്തിലിടയ്ക്കു, സ്റ്റേററിലെ സാമ്പത്തികനില ഗണ്യമാംവണ്ണം അടിയുറച്ചിരിക്കുന്നു. ഭൂനികുതി, കസ്റ്റംസ്, എക്സൈസ്, റെയിൽവേകൾ, വനങ്ങൾ ഇവയാണ് പ്രധാന വരുമാന വകുപ്പുകൾ. ഭൂനികുതി മുഖേനയുള്ള വരവ് 1938-ൽ 365 ലക്ഷം ഉറുപ്പികയായിരുന്നതു് 1944—45-ൽ 315 ലക്ഷം ഉറുപ്പികയായി തെല്ല് ചുരുങ്ങിയിട്ടുണ്ടെങ്കിലും, കച്ചവടത്തിന്റെ ആശാസ്യതനിമിത്തം കസ്റ്റംസ് ഇനങ്ങളിൽ നിന്ന് സ്റ്റേററ് ട്രഷറിയിലേക്ക് ഗണ്യമായ വരുമാനമാണ് ഉത്തരോത്തരം ഉണ്ടായിട്ടുള്ളതു്. ഉദാഹരണമായി, 1933—34-ൽ കച്ചവടം അതിന്റെ മൂർദ്ധന്യദശയിലെത്തിയപ്പോൾ കസ്റ്റംസ് വകുപ്പിൽനിന്ന് രണ്ടു കോടിയിലധികം ഉറുപ്പികയാണ് ഗവൎമ്മേണ്ടിന്ന് വരവുണ്ടായിരുന്നതു്. എക്സൈസ് വകുപ്പിനെ സംബന്ധിച്ചേടത്തോളം ഗവൎമ്മേണ്ടിന്റെ മുദ്രാവാക്യംതന്നെ "അങ്ങേ അററത്തെ വരവ്, ഏററവും ചുരുങ്ങിയ ചെലവ്," എന്നാണ്; ഇതു സാധിക്കുന്നേതിൽ അവർ ഗണ്യമാംവണ്ണം വിജയിച്ചിട്ടുമുണ്ട്.

---

## റെയിൽവെ

ഇന്ത്യയിൽ ഏതൊരു നാട്ടുരാജ്യത്തിലുമുള്ളതിലധികം റെയിൽവെ—1460മൈൽ റെയിൽവെ—ഹൈദ്രബാദിലുണ്ട്. താണക്ലാസ്സ് തീവണ്ടിമുറികളിൽ 1940-ൽ ഉജ്ജ്വലമനമേപ്പാട്ടുകൾ ചെയ്തിരുന്നു; ഇതിന്നു രണ്ടുവർഷം മുമ്പുതന്നെ മൂന്നാംക്ലാസ്സ് വണ്ടികളിൽ വിദ്യുച്ഛക്തി പങ്കകൾ വെച്ചിരുന്നു. റെയിൽവെകളിൽ യാത്രാസൌകര്യം കുറവായിരുന്ന ഒരു കാലത്താണീ പരിഷ്കാരങ്ങളെല്ലാം വരുത്തിയതു് എന്നതു പ്രത്യേകിച്ചും സ്മരണീകമാണ്. റെയിൽ, റോഡുകൾ സഹകരിച്ചുകൊണ്ടു് ഗതാഗതങ്ങൾ ഏർപ്പെടുത്തിയ വിഷയത്തിൽ ഹൈദ്രബാദ് ഇന്ത്യക്കൊട്ടാകെ നേതൃത്വം കൊടുക്കുകയാണു് ചെയ്തിരിക്കുന്നതു്. 1932-ൽ തന്നെ ഗവർമ്മേണ്ട് റെയിൽവെ—ഹൈദ്രബാദിലെ റെയിൽവെകൾ സ്റ്റേററ് വകയാണു്—വക ഒരു ബസ്സ് സർവ്വീസ് ആരംഭിച്ചിരുന്നു. ഈ പരീക്ഷണം വമ്പിച്ച ഒരുവിജയമായിട്ടാണ് അനുഭവപ്പെട്ടിരിക്കുന്നതു്. യുദ്ധാനന്തരം, വിമാനഗതാഗതംകൂടെ മററു രണ്ടുഗതാഗതസമ്പ്രദായങ്ങളുമായി യോജിപ്പിച്ചുകൊണ്ടു് ഏർപ്പെടുത്തുന്നതായിരിക്കും. റെയിൽവെകൾ സ്റ്റേററുവകയായതുകൊണ്ടു് ഗണ്യമായ ഒരു മുതലെടുപ്പിനമാണ്.

## കൃഷി ഡിപ്പാർട്ടുമെൻറ്

സ്റ്റേററിലെ കൃഷി ഡിപ്പാർട്ട്മെൻറിൻെറ പ്രവർത്തനങ്ങൾ 1938-മുതൽ ബഹുമുഖമായി വ്യാപിച്ചിരുന്നു. അനേക കൊല്ലത്തെ ഗവേഷണഫലമായി നെല്ല് മുതലായ ധാന്യങ്ങളിൽ മേത്തരം വിത്തുകൾ തയ്യാറാക്കിവെക്കുവാൻ പ്രസ്തുത ഡിപ്പാർട്ടുമെൻറിന്നു് സാധിച്ചിട്ടുണ്ടു. മഴവിരളമായ പ്രദേശങ്ങൾ കൃഷിക്കുപയുക്തമാക്കുവാൻ ഡിപ്പാർട്ടുമെൻറു ചെയ്ത പരിശ്രമങ്ങൾ വളരെയധികം ഫലപ്രദമായിരിക്കുന്നു. നേട്ടങ്ങളെ മാനദണ്ഡമാക്കി നോക്കിയാൽ സ്റ്റേററിലെ ഒന്നാംകിട ഡിപ്പാർട്ടുമെൻറുകളിലൊന്നാണു് കൃഷി ഡിപ്പാർട്ട്മെൻറ്.

## ഭക്ഷണ പ്രശ്നം

യുദ്ധം പൊട്ടിപ്പുറപ്പെട്ടതോടുകൂടി ഗവർമ്മേണ്ടിന്നു് അഭിമുഖീകരിക്കേണ്ടിവന്ന വമ്പിച്ച പ്രശ്നങ്ങളിലൊന്നു് ജനങ്ങളുടെ ഭക്ഷണകാര്യമായിരുന്നു. വിദേശങ്ങളിൽനിന്നുള്ള ഇറക്കുമതികൾ നിന്നു; ഭക്ഷണധാന്യങ്ങളുടെ സാംസ്ഥാനികമായ കയററിറക്കുമതികൾ നിയന്ത്രണവിധേയമാക്കപ്പെട്ടു. ഈ സ്ഥിതിയിലും ഭക്ഷണപ്രശ്നം എങ്ങിനെ പരിഹരിക്കപ്പെട്ടു? കൂടുതൽ ഭക്ഷണസാധനങ്ങൾ ഉൽപാദിപ്പിക്കുക. (Grow more food campaign) എന്ന പരിപാടിക്കു പുറമെ, സംഭരണം, വിതരണം എന്നീ രണ്ടു വഴികളിൽ അക്ഷീണമായ പരിശ്രമമാണു് നടത്തിയതു്. ജനങ്ങളിൽനിന്നു് മിച്ചമുള്ള ധാന്യങ്ങൾ വാങ്ങുവാനും, അങ്ങിനെ ഭക്ഷണധാന്യങ്ങളുടെ ഗണ്യമായ ഒരു കരുതൽ ഏർപ്പെടുത്തുന്നതിനും ആയി "ഹൈദ്രബാദ് കമേർസ്യൽ കോർപ്പൊറേഷൻ" എന്ന ഒരു സ്ഥാപനം ഏർപ്പെടുത്തപ്പെട്ടു; നഗരങ്ങളിൽ റേഷനിങ്ങ് നടപ്പിലാക്കി. ഈ സംഗതികളാൽ ജനങ്ങൾക്കു് തങ്ങളുടെ ഭക്ഷണവിഹിതം ശരിക്കു ലഭിക്കുന്നതിന്നു് സംഗതിയായി.

## മററു അഭിവൃദ്ധികരമായ പ്രവൃത്തികൾ

പരസ്പരസഹായഡിപ്പാർട്ട്മെൻറ്, ക്ഷാമബാധാനിവാരണ പരിശ്രമങ്ങൾ, പണംകൊടുത്താൽകൂടി വെള്ളം കിട്ടുവാൻ പ്രയാസമായ ഇടങ്ങളിൽ കിണറുകൾ കുഴിച്ചും തോടുകൾ വെട്ടിയും വെള്ളം സുലഭമാക്കുവാൻചെയ്ത ഏർപ്പാടുകൾ, 1938-ൽ നടപ്പിൽ

വരുത്തിയ ഗ്രാമോദ്ധാരണ പരിപാടികൾ ഇവയിൽ ഉണ്ടായ നേട്ടങ്ങൾ അഭൂതപൂർവ്വമാണെന്നു വേണം പറയുവാൻ.

## ധനകാര്യ ഡിപ്പാർട്ട്മെൻറ്

ധനകാര്യ ഡിപ്പാട്ട്മെൻറിൽ വരുത്തിയ പരിഷ്കാരങ്ങൾ ഒരു ലഘുസൂചനയർഹിക്കുന്നുണ്ട്. ജനതയുടെ ക്ഷേമാഭിവൃദ്ധികളുടെ അടിസ്ഥാനമാണല്ലോ ധനം. ഹൈദ്രബാദിലെ സാമ്പത്തികാഭിവൃദ്ധിക്കടിസ്ഥാനമിട്ടതു ഇരുപതിൽപരം കൊല്ലങ്ങൾക്കുമുമ്പ് തന്നെ ധനകാര്യം ഒരു പ്രത്യേകഡിപ്പാർട്ടുമെൻറായി തിരിച്ചതോടുകൂടിയാണ്. മുമ്മൂന്നുകൊല്ലത്തേക്കു ഒന്നായി ബഡ്ജററ് തയ്യാറാക്കുക എന്നതായിരുന്നു പതിവ്. ഈ പതിവിന്ന് രണ്ടു കൊല്ലംമുമ്പ് ഒരു ഭേദഗതി വരുത്തി. വിവിധ ഡിപ്പാർട്ടുമെൻറുകൾക്കാവശ്യമായ പ്രതിവർഷച്ചെലവിനുള്ള സംഖ്യക്ക് ബഡ്ജററിൽ വാർഷികമായ അടിസ്ഥാനത്തിന്മേൽതന്നെ വകകൊള്ളിക്കണമെന്നതാണ് ഈ ഭേദഗതി. മൂന്നു വർഷ ബഡ്ജററിൻെറയും പ്രതിവർഷ ബഡ്ജററിൻെറയും ഗുണങ്ങൾ ചേർന്നതാണ് ഈ പുതിയ നിയമം. സ്റ്റേററിലെ മുതലെടുപ്പ് 1938-39-ൽ 987 കോടി ഉറുപ്പികയായിരുന്നതു വർദ്ധിച്ച 1944-45-ൽ 1665 കോടിഉറുപ്പികയായി. മുതലെടുപ്പിൻെറ വർദ്ധനം നിമിത്തം രാഷ്ട്രനിർമ്മാണപരമായ ഡിപ്പാർട്ടുമെൻറുകൾക്ക് കൂടുതൽ ചെലവുചെയ്യുവാനും ഗവർമ്മെണ്ടിന്ന് സാദ്ധ്യമായിക്കൊണ്ടുവരുന്നു. വിദ്യാഭ്യാസം, പൊതുജനാരോഗ്യം, വൈദ്യശുശ്രൂഷ ഈ ഡിപ്പാർട്ടുമെൻറുകളിൽ കഴിഞ്ഞ അഞ്ചു കൊല്ലങ്ങളായി

ചെലവു ഉത്തരോത്തരം വർദ്ധിച്ചാണു് വന്നിരിക്കുന്നതു്.

## വ്യവസായ വിപുലികരണം

കഴിഞ്ഞ ആറു കൊല്ലത്തിലിടക്കു് സ്റ്റേറ്റിൽ വ്യവസായങ്ങൾ വളരെയധികം വിപുലപ്പെട്ടിട്ടുണ്ടു്. വ്യവസായ വിഷയത്തിൽ ഗണ്യമായ ശ്രദ്ധയാണു് ഗവമ്മേണ്ടു് ചെലുത്തിവരുന്നതു്; വ്യവസായികൾക്കു് കഴിയുന്നവിധത്തിലെല്ലാം ഗവമ്മേണ്ടു് സഹായം നൽകുന്നുമുണ്ടു്. പണം കടംകൊടുത്തും നാണയനയത്തിൽ വേണ്ടപ്പെട്ട ഭേദഗതികൾ വരുത്തിയും ഗവമ്മേണ്ടു് അവർക്കു പ്രോത്സാഹനം നൽകിവരുന്നു. അനേകം വമ്പിച്ച വ്യവസായശാലകൾ സമാരംഭിക്കപ്പെട്ടിരിക്കുന്നു; പലതും ആരംഭദശയിലിരിക്കുന്നു. കുടിൽ വ്യവസായങ്ങൾക്കു പ്രോത്സാഹനം നൽകുകയാണു് ഗവമ്മേണ്ടിന്റെ നയം; അതിനാൽതന്നെ പല കുടിൽ വ്യവസായങ്ങളും ഉയിർത്തെഴുന്നേറ്റിട്ടുണ്ടു്. ഈയൊരൊറ്റ ഇനത്തിൽ മാത്രമുണ്ടായ അഭിവൃദ്ധി മതിയാകും അനേകകാലത്തേക്കു് അന്നാട്ടുകാരുടെ കൃതജ്ഞത നേടുവാൻ. ഗവമ്മേണ്ടിന്നഭിമാനം കൊള്ളാവുന്നത്ര നേട്ടമാണു് ഈ വിഷയത്തിലുണ്ടായിട്ടുള്ളതു്. ഏഷ്യയിലെ പ്രധാന വ്യവസായ രാജ്യങ്ങളിൽ ഒന്നായിത്തീരുവാൻ പോകുകയാണു് ഹൈദ്രബാദ്.

സ്റ്റേറ്റിലെ സകലമാന അഭിവൃദ്ധ്യുന്മുഖമായ പരിശ്രമങ്ങളെയും വിവരിക്കുവാൻ ഈ ചെറുലേഖനത്തിൽ ഇടംപോരാ. ഗവമ്മേണ്ടിന്റെ പ്രവർത്തനപരിധി ഗണ്യമാംവണ്ണം വിപുലമായിരിക്കുന്നു എന്നു മാത്രം പറഞ്ഞാൽ മതിയാകുന്നതാണു്. ജനങ്ങളുടെ ജീവിതത്തിന്റെ നാനാവശങ്ങളെയും അതു സ്പർശിച്ചിട്ടുണ്ടു്. യുദ്ധാനന്തരകാലത്തു അതു ഇനിയും വിപുലമായിത്തീരുന്നതുമാണു്. ഗവമ്മേണ്ടു് ഒരു യുദ്ധാനന്തര പ്ലാനിങ്ങ് ഡിപ്പാർട്ടുമെൻറും ബോർഡും ഏർപ്പെടുത്തിട്ടുണ്ടു്. ജനങ്ങളുടെ ജീവിതത്തോതുയർത്തുകയാണു് അവയുടെ ലക്ഷ്യം. വിവിധങ്ങളായ പ്രശ്നങ്ങളെപ്പറ്റി പ്രവർത്തനം നടത്തുന്നതിന്നു് വിവിധങ്ങളായ പ്ലാനിങ്ങ് കമ്മിറ്റികളെയും ഗവമ്മേണ്ടേർപ്പെടുത്തിട്ടുണ്ടു്. വമ്പിച്ച യുദ്ധാനന്തര വിപുലീകരണ പദ്ധതികളാണു് ഗവമ്മേണ്ടിന്നുള്ളതു്. ആറു കൊല്ലംകൊണ്ടു്, ദുർഘടമായ പരിതഃസ്ഥിതിയിൽ പോലും ഇത്ര വമ്പിച്ച നേട്ടങ്ങൾ നേടുവാൻ കഴിഞ്ഞിട്ടുള്ള ഗവമ്മേണ്ടിന്നു്, അതിലും മഹത്തായ വിജയങ്ങൾ വരിക്കുവാൻ സാധിക്കുമെന്ന കാര്യത്തിൽ ആർതന്നെ സന്ദേഹിക്കും?

# ഏററവും വലിയ രാഷ്ട്രത്തിൽ ഏററവും വലിയ ഹർമ്മ്യം

(ലോകാവലോകി)

ലോകത്തിലെ ഏററവും വലിയ രാഷ്ട്രമായ സോവിയററ് റഷ്യയിൽ—ഏററവും വലിയ വൻകരയായ ഏഷ്യയിലും യൂറോപ്പിലും വ്യാപിച്ചുകിടക്കുന്ന ഈ വൻരാഷ്ട്രത്തിൻെറ തലസ്ഥാന നഗരിയായ മോസ്കോവിൽ—ഭൂമുഖത്തിലേക്ക് ഏററവും വമ്പിച്ചതാവാൻ പോകുന്ന ഒരു ഗംഭീരസൌധത്തിൻെറ നിർമ്മാണം ആരംഭിച്ചിട്ടു കാലം കുറച്ചായി. ഏററവും വമ്പിച്ച നാശനഷ്ടങ്ങൾ വരുത്തിക്കൂട്ടിയ രണ്ടാം ലോകമഹായുദ്ധകാലത്തു കൂടി അതിൻെറ പ്രവൃത്തി തുടന്നുപോയിട്ടുണ്ട്. റഷ്യൻ വിപ്ലവത്തിൻെറ സ്മാരകമായിട്ടാണ് ഇതുദ്ദേശിക്കപ്പെട്ടിട്ടുള്ളതു. ഇതായിരിക്കും സോവിയററിലെ രാജാവില്ലാത്ത രാജധാനി.

1933-ലാണ് ഈ സൌധത്തിൻെറ ആലോചന ആവിർഭവിച്ചതു്. നിർമ്മാണം ആരംഭിക്കുന്നതിനുമുമ്പ് അതിൻെറ ആകൃതിയെപ്പററി വിദഗ്ദ്ധശില്പികൾ ഒരായിരം പ്ലാൻ തയ്യാറാക്കുകയുണ്ടായി. അവസാനം ജോഫാൻ എന്ന സോവിയററ് ശില്പിയുടേതാണ് സ്വീകരിച്ചതു്. ഈ മന്ദിരം വിശ്വസപ്താത്ഭുതങ്ങളിൽ ഒന്നായ പൈസായിലെ ചാഞ്ഞഗോപുരത്തിൻെറ ബാഹ്യാകൃതിവഹിക്കുന്നുണ്ട്. പക്ഷെ ചെരിഞ്ഞിട്ടല്ലെന്നേയുള്ളു. ഇതിൻെറ മദ്ധ്യഭാഗം വൃത്താകൃതിയിലായിരിക്കും. ഇതിന്നുള്ളിൽ സോവിയററ് പാർലിമെണ്ടായ "സുപ്രീം സോവിയററി"ലെ 3000 ത്തോളം ഡെപ്യൂട്ടികളടക്കം 26,000 പേർക്ക് ഇരിക്കുവാൻ സ്ഥലസൌകര്യമുണ്ട്. ഇതിനോടു തൊട്ടുള്ള ഹാളിന്നു 300 അടിവ്യാസമുണ്ട്. സമ്മേളനങ്ങൾ, പ്രദർശനങ്ങൾ, പരെയിഡ് എന്നിവയൊക്കെ ഈ വൃത്താകൃതിയിലുള്ള വിഭാഗത്തിൽ വെച്ചായിരിക്കും നടക്കുക. പാർലിമെണ്ട് മീററിങ്ങും, രാഷ്ട്രീയവും, സാമുദായികവും, സാർവ്വദേശീയവും ആയ യോഗങ്ങളുമൊക്കെ കൂടുവാൻ 6,000 പേർക്ക് ഇരിക്കാവുന്ന മറെറാരു ചെറിയ ഹാൾ മന്ദിരത്തിൻെറ വേറൊരു വിഭാഗത്തിലുണ്ട്. ഇതായിരിക്കും ഈ പൊതുമന്ദിരത്തിലെ രാഷ്ട്രീയകേന്ദ്രം. മുകൾഭാഗത്തു വിദേശ പ്രതിനിധികളെ സ്വീകരിക്കുവാൻ 50 പേർക്ക് സ്ഥലസൌകര്യമുള്ള ഹാൾ ഉണ്ട്. ഇതോടുതൊട്ടുള്ളതു അനൌപചാരിക സംഭാഷണത്തിന്നുള്ള ഒരു റൂം ആണ്. ഇതു അടുത്ത ബിരുദദാന ഹാളുമായി ചേർക്കപ്പെട്ടിട്ടുണ്ട്. ഈ ഹാളിൽവെച്ചായിരിക്കും സോവിയററു പ്രസിഡണ്ടോ വൈസ് പ്രസിഡണ്ടോ ബിരുദങ്ങൾ സമ്മാനിക്കുന്നതു്. ഇതിൽ സോവിയററ് യൂനിയനിലെ വീരാത്മാക്കളുടെ പ്രതിമകൾ വെച്ചിരിക്കും. ഭിത്തികൾ റഷ്യൻസമരവീരരുടെ നാമധേയങ്ങൾ സ്വർണ്ണലിപികളിൽ എഴുതിവെച്ച തകിടുകളാൽ അലംകരിക്കപ്പെട്ടിട്ടുണ്ടു. 1939 മുതൽ സോവിയററ് വീരാത്മാക്കൾ Heroes of the Soviet Union Heroes of Socialist Labour എന്ന ബഹുമതിസമ്പാദിച്ചിട്ടുള്ളവരുടെ പേരുകളും ഭിത്തികളിൽ കൊത്തിവെക്കുന്നതാണ്.

സുപ്രീം സോവിയററിൻെറ ഓരോ മണ്ഡലത്തിന്നും (Union; the concil of

Nationalities) 1400 പേക്ക് സ്ഥലസൌകൎയ്യമുള്ള ഓരോ ഹാൾ പ്രത്യേകമായുണ്ട്. ഇതോടനുബന്ധിച്ച് 15 പേക്ക് വീതം സ്ഥലസൌകൎയ്യമുള്ള കുറെ മുറികളും ഉണ്ട്. ഇവ വിദേശപ്രതിനിധികൾക്കുള്ളതാണ്. കാർ മുതലായ വാഹനങ്ങൾ വെക്കുവാൻ മന്ദിരത്തിൻെറ താഴത്തെ നിലയിൽ സൌകൎയ്യമുണ്ട്. മന്ദിരത്തോടനുബന്ധിച്ച 7 നിലയുള്ള ഒരുയന്ന ഗോപുരം ഉണ്ട്. പാർലിമെണ്ടിൻെറ ആപ്പീസുകളൊക്കെ ഇതിലായിരിക്കും.

മേൽപറഞ്ഞ വിഭാഗങ്ങളൊക്കെ അടങ്ങിയ ഈ ഗംഭീരഹർമ്മ്യത്തിന്ന് മകുടം വെക്കുന്നതു ലെനിൻെറ ഒരു വമ്പിച്ച പ്രതിമകൊണ്ടായിരിക്കും. ഇതിന്നുമാത്രം 328 അടി ഉയരമുണ്ടായിരിക്കും. ഇതടക്കം മന്ദിരത്തിൻെറ ഉയരം 1,365 അടിയായിരിക്കും. സോവിയററ് യൂനിയൻെറ നാനാഭാഗത്തുനിന്നുമായി മോസ്കോവിലേക്കുള്ള 10 പ്രധാന റെയിൽവെ പാതകകളിൽക്കൂടി 75 നാഴിക ദൂരത്തു് എവിടെ നിന്നുനോക്കിയാലും പ്രസ്തുത പ്രതിമ കാണാവുന്നതായിരിക്കും. ഇതിൻെറ മുകളിൽ ഒരു ദീപസ്തംഭമുണ്ടായിരിക്കുന്നതാണ്. ഇതു രാത്രി കാലങ്ങളിൽ എപ്പോഴും പ്രകാശംപരത്തുന്നതായിരിക്കും. വൈമാനികന്മാക്ക് ഇതു മാൎഗ്ഗനിർദ്ദേശം നൽകുന്നതായിരിക്കും.

കെട്ടിടം പണി പൂൎത്തിയാകുവാൻ ഇനിയും എത്ര കാലം വേണ്ടിവരുമെന്നു പറയുവാൻ വയ്യ. വിദഗ്ദ്ധശില്പികൾ ജാഗരൂകരായി പ്രവൎത്തിച്ചുകൊണ്ടിരിക്കയാണ്. വിശ്വോത്തരമായ ഈ വമ്പിച്ച മന്ദിരനിൎമ്മാണം പൂൎത്തിയായാൽ ന്യൂയോക്കിന്നുള്ള അംബരചുംബനാവകാശം മോസ്കോ കരസ്ഥമാക്കുന്നതായിരിക്കും!

---

## യുദ്ധവും യുവതികളും

ഇക്കഴിഞ്ഞ ലോകമഹായുദ്ധംകൊണ്ടു ദുരന്തദുഃഖങ്ങൾ അനുഭവിക്കേണ്ടിവന്ന കക്ഷികൾ പലരുമുണ്ട്. ചിലൎക്കു രാജ്യങ്ങൾ നഷ്ടപ്പെട്ടിട്ടുണ്ട്, ചിലൎക്കു അധികാരങ്ങൾ വിട്ടൊഴിയേണ്ടിവന്നിട്ടുണ്ട്, മററു ചിലൎക്കു സ്വത്തുക്കൾ മുഴുവനും നശിച്ചുപോയിട്ടുണ്ട്. എന്നാൽ എല്ലാവരിലുംവെച്ചു അധികം സങ്കടങ്ങൾ അനുഭവിക്കേണ്ടിവന്നിട്ടുള്ളതു യുവതീജനങ്ങൾക്കാണ്. ഇവൎക്കു നേരിട്ട കഷ്ടപ്പാടുകൾ അത്രവേഗം തീരാത്തതാണ്. ചിലൎക്കു രക്ഷാകൎത്താക്കളായ ബന്ധുക്കൾ നഷ്ടപ്പെട്ടു; മററു ചിലരുടെ ഭൎത്താക്കന്മാർതന്നെ യുദ്ധത്തിൽ മൃതരായി; കുറേപ്പേരുടെ ഭാവിഭൎത്താക്കന്മാരാവുമായിരുന്ന കാമുകന്മാരും മൃത്യുവക്ത്രത്തിൽപ്പെട്ടു; ഈ വിരഹങ്ങൾ അങ്ങിനെ. ഇനിയത്തെ സ്ഥിതിയോ? അതു ഒട്ടും ആശാവഹമല്ലതാനും;—എത്രയും അന്ധകാരമയമായിക്കിടക്കുന്ന ഒരു ഭാവി! പുരുഷന്മാർ ലക്ഷക്കണക്കിൽ നഷ്ടപ്പെട്ടുപോയി. അടുത്ത ഒരു കണക്കുപ്രകാരം 5 കോടി ജനങ്ങൾ യുദ്ധംനിമിത്തം മരിച്ചവരായും, അംഗഭംഗംവന്നവരായും കാണാതെ പോയവരായും ഉണ്ടെന്നു കാണുന്നു. ഇതിൽ ഭൂരിഭാഗവും പുരുഷന്മാരാണെന്നുള്ളതിൽ പക്ഷാന്തരമില്ല. ഈ പരിതസ്ഥിതിയിൽ യുദ്ധാനന്തരലോകത്തിൽ യുവതികളുടെ ഗതിയെന്താണ്? മുമ്പ് "റവ്യൂ"വിൽ "ഭൎത്തൃക്ഷാമം" എന്ന ലേഖനത്തിൽ കണ്ടതുപോലെ ഒരു പിടിയുംവലിയുംതന്നെയായിരിക്കും! സംശയമില്ല. ഈ ക്ഷാമം തീൎക്കുവാൻ ഭൎത്താക്കന്മാരെ റേഷൻചെയ്യാമെന്നുവെച്ചാൽ സാധിക്കുന്നതല്ലല്ലൊ.

## അമേരിക്കയിലെ യുവതികൾ.

നോക്കുക, അമേരിക്കയിലെ സ്ഥിതി! പുരുഷക്ഷാമംനിമിത്തം അവിടെ 30 ലക്ഷം യുവതികൾക്കു വൈവാഹികജീവിത

ത്തിന്നുള്ള ഭാഗ്യമേ ലഭിക്കുകയില്ലെന്നാണ് Y. W. C. A. പ്രസിഡണ്ടായ മിസ്സിസ് ബേഡ്സ്സൽ കാൽകൈൻ പ്രസ്താവിക്കുന്നത്. അതുകൊണ്ട ഇപ്പോൾ യുദ്ധസംബന്ധമായ വ്യവസായജോലികളിൽ ഉള്ളവർ ജോലിവിട്ടുപോകുവാൻ നിവ്വാഹമില്ലെന്നു വന്നിരിക്കുന്നു. അവരെ രക്ഷിക്കുവാൻ "ജീവനാഥ"ന്മാരെ അവർക്കു ലഭിക്കുന്നതല്ല. 14 വയസ്സിൽ കവിഞ്ഞവരായി 120 ലക്ഷം ഏകാകിനികളായ യുവതികൾ അവിടെയുണ്ട്. എന്നാൽ അവിവാഹിതരായ പുരുഷന്മാർ 90 ലക്ഷം മാത്രമാണ്. ഇവരിൽ എത്രയോപേർ സ്വരാജ്യത്തേക്കു മടങ്ങിയില്ലെന്നും വരാം. അന്യരാജ്യങ്ങളിലെ യോഷാമണികളുടെ പ്രാണനാഥന്മാരായിത്തീർന്നുവെന്നു വരാം. അങ്ങിനെയാവുമ്പോൾ അമേരിക്കൻ തരുണിമാരുടെ സ്ഥിതി ദയനീയംതന്നെ. ഇതു ഒരു വാസ്തവസ്ഥിതിയാവാനാണു പോകുന്നതെന്ന് ഈയിടത്തെ ഒരു റിപ്പോർട്ട്കൊണ്ട കാണുന്നു. അതായതു സഖ്യപക്ഷസൈന്യങ്ങൾക്കു ജർമ്മൻ പെൺകിടാങ്ങളെ വിവാഹംചെയ്യുന്നതിന്ന് അനുവാദം നൽകിയിരിക്കുന്നു! കുറെ കനേഡിയൻ പട്ടാളക്കാർ ഇംഗ്ലണ്ടിൽ വിവാഹംകഴിച്ചതായി മുമ്പൊരു റിപ്പോർട്ടുണ്ടായിരുന്നു. ഏതായാലും ഈജിപ്തിലെ യുവവിദ്യാർത്ഥികളെ വിദേശകാമിനികൾക്കു ലഭിക്കയില്ലെന്നുതീർച്ചയാണ്. ഗവർമ്മെണ്ട ചിലവിന്മേൽ വിദേശങ്ങളിൽ പഠിക്കാൻപോകുന്നവർ അവിടങ്ങളിൽവെച്ചു വിവാഹംചെയ്വാൻ പാടില്ലെന്നു ഈജിപ്തിലെ വിദ്യാഭ്യാസവകുപ്പു കല്പന പാസ്സാക്കിയിരിക്കുന്നു.

### ജർമ്മൻകാരുടെ വൈദേശിക ഭാര്യമാർ:—

ജർമ്മൻ പട്ടാളക്കാരെക്കൊണ്ട മററു ചില രാജ്യങ്ങളിലെ ബാലികമാരെ വിവാഹം ചെയ്യിക്കുവാൻ ജർമ്മൻ അധികൃതന്മാർ പ്രേരിപ്പിച്ചിരുന്നുവത്രെ. ഇതു പ്രകാരം നോർവീജിയൻ തരുണികൾക്ക് ജർമ്മൻകാരെക്കൊണ്ട ധാരാളം കുട്ടികളെ ലഭിച്ചിട്ടുണ്ട്. പക്ഷെ ഇതിൽ 6000 കുട്ടികൾ വിവാഹം കഴിക്കാതെതന്നെ ഉണ്ടായതാണത്രെ! ഇവരെ സംരക്ഷിക്കേണ്ടുന്ന ഭാരം നോർവെ ഗവർമ്മെണ്ടിന്നു വഹിക്കേണ്ടിവന്നിരിക്കുന്നുവെന്നു അവിടത്തെ സാമൂഹ്യകാര്യ മന്ത്രിയായ ഡോക്ടർ സെവൻ ഓഫ് ടെഡൽ പ്രസ്താവിച്ചിരിക്കുന്നു. എന്നാൽ നിയമപ്രകാരം ജർമ്മൻ പട്ടാളക്കാരെ വിവാഹംകഴിച്ച യുവതികളെ ഇപ്പോൾ അവരുടെ ഭർത്താക്കന്മാരുടെകൂടെ ജർമ്മനിയിലേക്കയച്ചു വരികയാണത്രെ! നാട്ടുകടത്തൽ! പോളണ്ട്, റഷ്യ മുതലായ രാജ്യങ്ങളിലെയുവതികളിൽ എത്രയോ പേർ നാസികളുടെ പൈശാചികമായ അക്രമങ്ങൾക്കിരയായി കാലഗതിയടഞ്ഞിട്ടുണ്ട്. ജർമ്മനിയിലെ കോൺസെൻറ്രേഷൻ കേമ്പുകളിൽവെച്ചു എത്രയോ സ്ത്രീജനങ്ങളെ മൃത്യുവക്ത്രത്തിലേക്ക് തള്ളിവിട്ടിട്ടുണ്ട്. ബോമ്പുവർഷംകൊണ്ടു മരിച്ചവരിലും എത്രയോ തരുണികൾ പെട്ടിട്ടുണ്ട്. ഇവർക്കെല്ലാം ഒരു നേ[illegible]മുണ്ട്. യുദ്ധാനന്തരലോകത്തെപ്പററി ചിന്തിക്കുകയേ വേണ്ടു!

### വിവാഹിതകൾക്ക് നേരിട്ട കുഴപ്പങ്ങൾ:—

ഭർത്തൃമതികളായിരുന്ന ചില യുവതികൾക്ക് നേരിട്ട ചില കുഴപ്പങ്ങളെപ്പററിയും ഇപ്പോൾ വിവരം ലഭിക്കുന്നുണ്ട്. ഭർത്താവു മരിച്ചുപോയെന്നു കേട്ട് പുനർവ്വിവാഹം നടത്തിയതാണ് അവർക്ക് പററിയ അബദ്ധം. യുദ്ധം കഴിഞ്ഞപ്പോഴാണ് തങ്ങളുടെ ഭർത്താക്കന്മാർ ജീവിച്ചിരിപ്പുണ്ടെന്ന് അവർക്ക് മനസ്സിലായത്. അമേരിക്കയിൽ മിസ്സൗറിയിലെ കാൻസാസ് നഗരത്തിലെ 19 വയ

സ്സായ മിസ്സിസ്, ആൻബോർഡ് വെൽമാഷ്ൽ തൻെറ ആദ്യഭർത്താവായ സാർജൻറ് ജനറൽബോർഡ് വെല്ലിൻെറ ഒരു ബന്ധുവെ (33 വയസ്സ്) വിവാഹംകഴിച്ച് 12 ദിവസം കഴിഞ്ഞപ്പോൾ ഒന്നാമത്തെ ഭർത്താവ് ജീവിച്ചിരിപ്പുണ്ടെന്ന് അവൾക്ക് വിവരം കിട്ടി! അവൾ രണ്ടാംവിവാഹം റദ്ദ് ചെയ്യുവാൻ ഇപ്പോൾ ഹരജികൊടുത്തിരിക്കുന്നു—

ആദ്യം അമ്പരപ്പു പാററിയതു ഓഹിയോവിൽ പോർട്ട്സ്മൌത്തിലെ "ഹെലൻ ഗോഡ്" എന്ന യുവതിക്കാണ്. ഐൻസെൻ റേബട്ട് മെക്ക്ഡോവലുമായി നടത്തിയ പുനർവ്വിവാഹം വേർപെടുത്തി അവർ, സ്വാതന്ത്ര്യനായിത്തീർന്ന തൻെറ പൂർവ്വപതി ലെഫ്ടനൻറ് ഹാരോൾഡ് ഗോഡിനെത്തന്നെ സ്വീകരിച്ചിരിക്കുന്നു.

പുനർവ്വിവാഹം കഴിഞ്ഞശേഷം പൂർവ്വപതികൾ ജീവിച്ചിരിപ്പുള്ളതായറിഞ്ഞ മററു രണ്ടു മഹിളകൾ പെനിസിൽവേനിയയിൽ വില്യംസ്പോർട്ടിലെ മിസ്സിസ് പേൾ കൈസറും, മിസ്സിസ് ലാറീകെയിൽസ് ബേൺസ്റ്റീനും ആണ്. ഇവർക്ക് രണ്ടുപേർക്കും പൂർവ്വഭർത്താക്കന്മാരിൽ ആരോ കുട്ടിയുണ്ടുതാനും! എന്തു പറയുവാനാണ്? വിഷമമേ വിഷമം! ഇനിയും ഇത്തരം കഥകൾ ഏതെല്ലാം നാട്ടിൽനിന്ന് എത്രയെത്ര കേൾക്കുവാനുണ്ടാവാം. ദൈവം താനറിഞ്ഞു! ആകപ്പാടെ യുവതികൾ വിഷമത്തിലായി, അത്രയല്ലെ പറയേണ്ടു!




## നമ്മുടെ നാട്ടിലോ?:—

നമ്മുടെ നാട്ടിലെ യുവതികൾക്കും കുറെയൊക്കെ വിഷമതകൾ ഭാവി നമുക്ക് കാണിച്ചുതരുന്നുണ്ട്. കഴിഞ്ഞ കാനേഷുമാരിക്കണക്കുപ്രകാരംതന്നെ മലബാറിൽ 19 ലക്ഷം പുരുഷന്മാരും 20 ലക്ഷം സ്ത്രീകളും ആണത്രെ ഉള്ളതു. ഒരു ലക്ഷം അങ്ങിനെ തന്നെ അധികമുണ്ടു. ഇനി യുദ്ധാനന്തരം "പുരുഷൻ" ഇല്ലാത്ത യുവതികളുടെ സംഖ്യ എത്രയാണ് വർദ്ധിച്ചിട്ടുള്ളതു്, ആവോ? ഇതിൻെറ കണക്ക് ഇനിയും കിട്ടിക്കഴിഞ്ഞിട്ടില്ല ഏതായാലും വിഷമമായൊരു പ്രശ്നമാണിതെന്നുള്ളതിന്നു സംശയമില്ല. വിവാഹക്കമ്പോളത്തിൽ ഉണ്ടാകുവാൻ പോകുന്ന വടംവലി ഒന്നു വിഭാവനം ചെയ്യുമ്പോൾതന്നെ തല ചുററുന്നു! ഈ വിഷമസ്ഥിതിക്കൊരു പരിഹാരമാർഗ്ഗം യുദ്ധാനന്തര പുനസ്സംഘടനാ പദ്ധതിയിൽ തല്പരത്താക്കൾ ഉൾക്കൊള്ളിക്കാതിരിക്കുമോ? അവരുടെ ശ്രദ്ധ ഇതിൽ ഇപ്പോൾതന്നെ പതിഞ്ഞുകഴിഞ്ഞിട്ടില്ലെങ്കിൽ തീർച്ചയായും ഉടനടി പതിയുകതന്നെ വേണം.

# പുഞ്ചിരി കണ്ടിട്ട്

(മണ്ണാലത്ത്)

സുരഭിലസുമസഞ്ചയം പുഞ്ചിരി
ചൊരിയുമാരമ്യവാടിതൻ കോണിലായ്
മരുവീടു'മരിപ്പൂച്ചെടി'ച്ചൊല്ലുയം—
ണരികിലെത്തിയ വണ്ടിനോടിവിധം:
"അയി, സഖെ, വന്നതെന്തിന്നിങ്ങെന്നുടെ
യരികി; ലെന്നിൽനിന്നെന്തു കാംക്ഷിപ്പു നീ
ചൊരിയുവാനില്ല തൂമണം; താങ്കൾക്ക
തരുവതിന്നോ മധുവതില്ലഹം

അവിടെ സൂനങ്ങളും—തൂമധുപൂർണ്ണങ്ങളും
പവനതിൽ തലയാട്ടി വിളയാടവെ
പറയുകെന്തെന്നു കാമിച്ചു വേലിതൻ
പുറമെനില്ലുമീയെന്നടുത്തെത്തിനീ?"
മധുകുടിച്ചു മദാന്ധനായ്പ്പോകയാൽ
മലരിൻചില്ലമേൽ ചെന്നു വീണാകുലം
പറയുകയാണ് വണ്ടിദം:—"നിന്നുടെ
പുതിയ പുഞ്ചിരി കണ്ടുവന്നേനഹം."

# നോബൽ സമ്മാനം

(അഷ്റഫ്)

"അതു (നോബൽസമ്മാനം) കഥയെഴുത്തുകാർക്കു കൊടുക്കുന്ന സമ്മാനമല്ല," ഒരു ഇംഗ്ലീഷറിയാത്ത വായനക്കാരൻ ഇതെഴുതുന്ന ആളോടു ചോദിച്ച ചോദ്യമാണ്. അങ്ങിനെ, നോബേൽ സമ്മാനത്തെ സംബന്ധിച്ചു പല തെറ്റായ ധാരണകളുമുണ്ട്. രവീന്ദ്രനാഥ ടാഗോറിനെപ്പോലുള്ള ഒരു കഥാകൃത്തിന് പ്രസ്തുത സമ്മാനം ലഭിച്ചുവെന്നതും നോബൽ എന്ന പദത്തിനു നോവൽ എന്നതിനോടു സാമ്യമുള്ളതും ഒരു പക്ഷെ ഇംഗ്ലീഷറിയാത്ത ചിലരെ അങ്ങിനെ ധരിപ്പിച്ചുവെങ്കിൽ അതിൽ ആശ്ചര്യപ്പെടുവാനില്ല.

സ്വീഡനിലെ വിഖ്യാതനായ രസതന്ത്ര ശാസ്ത്രജ്ഞനും ജനോപകാരിയുമായിരുന്ന ആൽഫ്രെഡ് ബെൺഹാഡ് നോബൽ തന്റെ ഒസ്യത്തുപ്രകാരം ഏർപ്പെടുത്തിയ ഒരു നിധിയാണ് നോബൽ ഫൌണ്ടേഷ്യൻ എന്നു പറയുന്നതു്. ആ നിധിയിന്മേലുള്ള പലിശയിൽനിന്നു നൽകപ്പെടുന്ന സമ്മാനത്തിനു അദ്ദേഹത്തിന്റെ നാമത്തെ അനുസ്മരിച്ചുകൊണ്ട് നോബൽ സമ്മാനം എന്നു പറയുന്നു. താഴെ പറയുന്ന അഞ്ചു വിഭാഗങ്ങൾക്കാണ് സമ്മാനം നൽകേണ്ടതെന്നു നോബൽ തന്റെ മരണപത്രത്തിൽ പറയുകയുണ്ടായി: 1) പദാർത്ഥവിജ്ഞാന (Physics) ത്തിൽ ഏറ്റവും മികച്ച നേട്ടം കൈവരുത്തുന്ന ആൾക്കും, 2) രസതന്ത്ര ശാസ്ത്ര (Chemistry) ത്തിൽ ഏറ്റവും വമ്പിച്ച നേട്ടം കൈവരുത്തുന്ന ആൾക്കും, 3) ശരീരശാസ്ത്രത്തിലോ വൈദ്യശാസ്ത്രത്തിലോ ഏറ്റവും മെച്ചപ്പെട്ട സംഭാവന ചെയ്യുന്ന ആൾക്കും, 4) ഏറ്റവും വിശിഷ്ടമായ സാഹിത്യനിർമ്മാണം ചെയ്യുന്ന ആൾക്കും, 5) രാഷ്ട്രങ്ങൾ തമ്മിലുള്ള ബന്ധത്തെ സൗഹാർദ്ദപൂർവ്വമാക്കുകയും യുദ്ധം കൂടാതെ കഴിക്കുവാൻ പരിശ്രമിക്കുകയും ചെയ്യുന്ന ആൾക്കും സമ്മാനങ്ങൾ നൽകപ്പെടുന്നതാണ്. ഓരോ സമ്മാനവും സുമാർ ഒരു ലക്ഷത്തിലധികം ഉറുപ്പിക വരും.

പദാർത്ഥവിജ്ഞാനത്തിന്റെയും രസതന്ത്രശാസ്ത്രത്തിന്റെയും വകയ്ക്കുള്ള സമ്മാനങ്ങൾ ആർക്കാണു നൽകേണ്ടതെന്നു തീർച്ചപ്പെടുത്തേണ്ടതു് സ്വീഡിഷ് അക്കാഡമി ഓഫ് സയൻസ് എന്ന ശാസ്ത്രീയ കലാലയമാണ്. വൈദ്യശാസ്ത്രത്തെ അല്ലെങ്കിൽ ശരീരശാസ്ത്രത്തെ സംബന്ധിച്ച ഗവേഷണം നടത്തിയവരിൽ സമ്മാനാർഹൻ ആരാണെന്നു നിർണ്ണയിക്കേണ്ടതു സ്റ്റോക്ക്ഹോം ഫേക്കൽട്ടി ഓഫ് മെഡിസിൻ എന്ന വൈദ്യകലാശാലയാണ്. സാഹിത്യവിഷയത്തിൽ സമ്മാനാർഹൻ ആരാണെന്നു സ്വീഡിഷ് അക്കാഡമി ഓഫ് ലിറ്ററേച്ചർ എന്ന സാഹിത്യകലാമണ്ഡലമാണ്. ലോകസമാധാനത്തിനുവേണ്ടി ഏറ്റവും പരിശ്രമിച്ചതു ആരാണെന്നു നോർവ്വേയിലെ പാർലിമെണ്ടിൽനിന്നു തിരഞ്ഞെടുക്കപ്പെട്ട അഞ്ചാളുകൾ അടങ്ങിയ ഒരു കമ്മിറ്റി നിർണ്ണയിക്കുന്നതുമാണ്.

സമ്മാനം നൽകുന്ന കാര്യത്തിൽ ആണോ പെണ്ണോ കറുത്തവനോ വെളുത്തവനോ എന്നൊന്നും ഉള്ള യാതൊരു പരിഗണനകളും പാടില്ല. തന്റെ മരണപത്രത്തിൽ നോബൽ ഇങ്ങിനെ പറഞ്ഞിരുന്നു. "ദേശീയഭിന്നതകൾ നോക്കാതെ സമ്മാനങ്ങൾ വിതരണം ചെയ്യപ്പെടണമെന്നതാണ് എന്റെ ഉള്ളുറന്ന ആഗ്രഹം."

നോബലിന്റെ ആഗ്രഹം അങ്ങിനെതന്നെ നിറവേറ്റപ്പെട്ടു പോരുകയും ചെയ്യുന്നു. മാഡം ക്യൂറി, പേൾ ബക്ക് എന്നീ വനിതകൾക്കും രവീന്ദ്രനാഥ ടാഗോർ (സാഹിത്യം) സർ സി. വി. രാമൻ (പദാർത്ഥവിജ്ഞാനീയം) എന്നീ ഇന്ത്യക്കാർക്കും ഇയ്യിടെ ഒരു ചൈനീസ് ശാസ്ത്രജ്ഞനും സമ്മാനം ലഭിച്ചിരുന്നുവെന്നുള്ളതാലോചിക്കുമ്പോൾ യാതൊരുവിധ വ്യത്യാസങ്ങളും സമ്മാനങ്ങൾ നൽകുന്ന കാര്യത്തിൽ തടസ്സമല്ലെന്നു വ്യക്തമാകുന്നു.

ആദ്യത്തെ സമ്മാനം നൽകപ്പെട്ടതു 1901, ഡിസംബർ 10-ാംനു-യായിരുന്നു. അക്കൊല്ലം സാഹിത്യവിഷയത്തിലുള്ള സമ്മാനം ആർ. എഫ്. എ. സല്ലി പ്രുധോം എന്ന ഫ്രഞ്ചുകാരനും പദാർത്ഥവിജ്ഞാനീയത്തിലുള്ള സമ്മാനം ഡബ്ളിയു. സി. റോയന്റ്ജൻ എന്ന ജർമ്മൻകാരനും ശരീരശാസ്ത്രത്തിലുള്ള സമ്മാനം അഡോൾഫ് ബെഹ്റിങ്ങ് എന്ന ജർമ്മൻകാരനും രസതന്ത്രശാസ്ത്രത്തിലുള്ള സമ്മാനം ജെ. എച്ച്. വാൻറ് ഹോഫ് എന്ന ഡച്ചുകാരനും സമാധാനത്തിനുള്ള സമ്മാനം ഹെൻറി ഡുനാന്റ് എന്ന സ്വിറ്റ്സർലണ്ടിലെ രാജ്യതന്ത്രജ്ഞനുമാണ് ലഭിച്ചതു്. 1939 വരെ (യുദ്ധാരംഭംവരെ) സാഹിത്യവിഷയത്തിൽ മററു രാജ്യങ്ങളെക്കാൾ അധികം സമ്മാനങ്ങൾ ഫ്രാൻസിനും പദാർത്ഥവിജ്ഞാനീയത്തിലും രസതന്ത്രശാസ്ത്രത്തിലും വൈദ്യത്തിലും മററു രാജ്യങ്ങളെക്കാൾ അധികം സമ്മാനങ്ങൾ ജർമ്മനിയ്ക്കുമാണ് ലഭിച്ചതു്. ഈ മൂന്നിനങ്ങളിലും ബ്രിട്ടനും ഫ്രാൻസും ഏതാണ്ട് സമമായിട്ടാണ് വരുന്നതു്.

യുദ്ധാരംഭത്തിനുശേഷം നൽകപ്പെട്ട നോബൽ സമ്മാനങ്ങളുടെ വിവരങ്ങൾ ഇനിയും ലഭിച്ചുകഴിഞ്ഞിട്ടില്ല.

---

# മത്സ്യവ്യവസായവും, ആദായവും

കെ. കൃഷ്ണൻ

ലോകത്തിലെ വലിയൊരു ജനസമുദായത്തിന്റെ ഉപജീവനമാർഗ്ഗമായി തീർന്നിരിക്കുന്ന ഒന്നാണ് മത്സ്യവ്യവസായം. മത്സ്യം മനുഷ്യാഹാരമായതുകൊണ്ട് അതു കിട്ടാത്ത കാലത്തേക്ക് കരുതിവെയ്ക്കുവാനും, കേടുവരാതെ ദൂരദിക്കുകളിലേക്ക കയറ്റി അയക്കുവാനും ഉപ്പിലിടുക, ഐസിലിടുക, വിറങ്ങലിപ്പിക്കുക, പുകയ്ക്കുക, കാനിങ്ങ് ചെയ്യുക എന്നിങ്ങനെ പല പ്രവൃത്തികളും ചെയ്തുവരുന്നു. കൂടാതെ മൃഗങ്ങൾക്കും പക്ഷികൾക്കും പറ്റുന്ന ഭക്ഷണപദാർത്ഥം, പലതരം എണ്ണ, മഷി, ഔഷധം മുതലായവ ഉണ്ടാക്കുന്ന ശാലകൾ മത്സ്യമല്ലാതെ കടലിലെ മറ്റുതരം ജീവികളെയും അവയുടെ അവയവങ്ങളെയും കൊണ്ട് പ്രാധാന്യമേറിയ പല പ്രവൃത്തികളും ചെയ്തുവരുന്നുണ്ട്. കടൽനാക്ക്, സ്പഞ്ച്, ശംഖ്, ആമ, മുത്തുച്ചിപ്പി, മുത്ത്, പവിഴം, അമ്പർ എന്നിവകൊണ്ടായി നടത്തുന്ന വ്യവസായശാലകളുമുണ്ടവ.

മത്സ്യാഹാരം നമ്മുടെ ശരീര വളർച്ചയ്ക്ക് ആവശ്യമായ ജീവകവും ശക്തിയും നൽകുന്നു. അതായത് അംഗാരമേദസ്സ്, കൊഴുപ്പ്, പഞ്ചസാരസാധനം, ജന്തുപദാർത്ഥം, ഖനിജദ്രവ്യങ്ങൾ, കാൽസിയം, ഫോസ്ഫറസ്സ് മുതലായവ ധാന്യങ്ങളിൽനിന്നുള്ളതിനെക്കാൾ വിശേഷമായി മത്സ്യഭക്ഷണത്തിൽനിന്ന് നമുക്ക് ലഭിക്കുന്നു. കൂടാതെ പൊട്ടാഷ്, അയഡിൻ, ചില്ലി എന്നിവയും ജലജന്തുക്കളിൽനിന്നു നമുക്കു കിട്ടുന്നു. തൊണ്ടയിൽ ഉണ്ടാകുന്ന രോഗങ്ങൾക്ക് അയഡിനോ, അതുള്ളതോ ഭക്ഷിച്ചാൽ സുഖപ്പെടും. വെള്ളത്തിലെ പായലുകൾ മാത്രം ഭക്ഷിക്കുന്ന മത്സ്യങ്ങളിൽനിന്ന് എ തരം വിറ്റാമിൻ കിട്ടുന്നതാണ്. വിറ്റാമിൻ എ ശ്വാസകോശസംബന്ധമായ രോഗവും, ബി. പിത്താധിക്യത്താലുള്ള രോഗവും, ഡി. എല്ലിനെ സംബന്ധിച്ച രോഗവും, ഇ സന്താനോല്പാദനം ഹാനിചെയ്യുന്ന രോഗവും ശമിപ്പിക്കുമെന്നു വൈദ്യശാസ്ത്രജ്ഞന്മാർ പറയുന്നു. പശുവിന്റെ വെണ്ണയിൽനിന്നു കിട്ടുന്നതിലും എത്രയോ ഇരട്ടി വിറ്റാമിൻ സാർഡിൻ ഓയൽ, ഷാർക്ക്ലിവർ ഓയൽ, കോഡ്ലിവർ ഓയൽ എന്നിവയിൽനിന്നു ലഭിക്കുന്നു. തൊണ്ടുകൊണ്ടുണ്ടാക്കുന്ന ഒരുതരം സൂപ്പ് മെലിച്ചലിനെയും, ക്ഷയരോഗത്തെയും ഉന്മൂലനം ചെയ്യുന്നു.

ഇത്രയൊക്കെ ഉപകാരപ്രദമായ വസ്തുക്കൾ, ഭൂലോകത്തിലെ 1400 ലക്ഷം ച: നാഴിക വിസ്താരമുള്ള വാരിധിയിൽ സൃഷ്ടികർത്താവു നിക്ഷേപിച്ചിട്ടുണ്ടെങ്കിലും അവ നമുക്ക സമൃദ്ധിയായി ലഭിക്കുന്നില്ല. അഗാധമായ സമുദ്രങ്ങളിലൊ, കരവിട്ട വളരെ ഉള്ളിലോട്ടോ ചെന്നു മത്സ്യം പിടിക്കാതെ, കടലോരം തൊട്ടുകിടക്കുന്ന ഇടങ്ങളിൽ മാത്രം ഈ വ്യവസായം നടത്തുന്നതാണ് ഇതിനു കാരണം.

ഇംഗ്ലണ്ട്, അമേരിക്ക, ജാപ്പാൻ മുതലായ രാജ്യങ്ങൾ മത്സ്യവ്യവസായത്താൽ വ്യാപാരപരമായും, സൈനികമായും വളരെ അഭിവൃദ്ധിപ്പെട്ടിട്ടുണ്ട്. 1914-ലെ യുദ്ധകാലത്ത് ധാന്യക്ഷാമം, ഔഷധം, വളം മുതലായവയുടെ കുറവിനെ പരിഹരിക്കാൻ മത്സ്യവ്യവസായത്തിനു സാധിച്ചു. 1939-ൽ പൊട്ടിപ്പുറപ്പെട്ട ആ ഭയങ്കരയുദ്ധം ഭക്ഷണം, ഔഷധം, വളം മുതലായവക്ക് ഉണ്ടാക്കിത്തീർത്ത ദുർഭിക്ഷത്തെ നികത്തുവാനും, മത്സ്യവ്യവസായം സഹായിച്ചിട്ടുണ്ടെന്ന് അഭിമാനത്തോടെ പറയാം.

ലോകത്തിൽ ഭക്ഷ്യസമ്പാദനാർത്ഥം നടത്തിവരുന്ന ഇതര വ്യവസായങ്ങളോടൊത്തുനോക്കിയാൽ, പ്രശംസനീയമായ ഗുണഗണങ്ങളടങ്ങിയ നമ്മുടെ മത്സ്യവ്യവസായം രണ്ടാംസ്ഥാനം അർഹിക്കുന്നു. ഈ വ്യവസായത്തിലേർപ്പെട്ടിരിക്കുന്ന ജനങ്ങൾ രണ്ടുതരക്കാരാകുന്നു. മത്സ്യം പിടിക്കുന്ന തൊഴിലാളികൾ കേവലം ദരിദ്രന്മാരായും വ്യാപാരികളായ മുതലാളിമാർ ധനവാന്മാരായും കാണപ്പെടുന്നു. ഈ അനുഭവം 1939-ലെ യുദ്ധകാലം മുതൽ പ്രത്യക്ഷമായി വന്നിട്ടുണ്ട്. ഇപ്പോഴും നമുക്ക ആവശ്യമുള്ള സ്ഥലത്തും, സമയത്തും, ആദായവിലക്കും, ധാരാളമായും മത്സ്യമോ, അതിൽനിന്നുണ്ടാക്കുന്ന മറ്റു പദാർത്ഥങ്ങളോ കിട്ടുന്നില്ല. ഇതിനുള്ള കാരണം ഈ തൊഴിലാളികളിലും, തൊഴിലിലും, കാണുന്ന ബഹുവിധമായ ന്യൂനതകളെ പരിഹരിക്കായ്കയാകുന്നു. ഇവക ന്യൂനതകളാൽ വ്യവസായത്തിനു അധഃപതനം വരുമെന്നു കണ്ടതിനാലാണ പരീക്ഷണാർത്ഥമായി മതിരാശിസംസ്ഥാനത്തിൽ 1905-ൽ ഫിഷറീസ്സ് ഡിപ്പാർട്ടുമെണ്ട് എന്ന ഒരു സ്ഥാപനം ഉണ്ടാക്കിയത്. ഈ ഡിപ്പാർട്ടുമെണ്ടിന്റെ ഇതുവരെയുള്ള പ്രവർത്തനത്തിന്റെ ഫലമായി ഈ വ്യവസായത്തിനു വളരെ അഭിവൃദ്ധി ഉണ്ടായിട്ടുണ്ട്. എങ്കിലും ഇതിലേർപ്പെട്ട തൊഴിലാളികളുടെ ദാരിദ്ര്യവും, നമുക്ക കടലുല്പന്നങ്ങൾ കിട്ടുന്നതിലുള്ള ക്രമക്കേടും തീരേണമെങ്കിൽ ഇനിയും ശക്യമായ പ

ല പരിഷ്കാരങ്ങളും ഈ വ്യവസായത്തിനു വരുത്തേണ്ടിയിരിക്കുന്നു. മദ്രാസ് സംസ്ഥാനത്തിന്റെ രണ്ടു തീരങ്ങളിൽ പശ്ചിമതീരമാണ് മത്സ്യം പിടിക്കുന്നതിൽ കൂടുതൽ മികച്ചുനില്ക്കുന്നത്. കാരണം, അവിടെ പലതരം തോണികളും, വലകളും ഉപയോഗിച്ചുവരുന്നു. എന്നു മാത്രമല്ല സുമാറ 70000ത്തോളം തൊഴിലാളികളും ഇതിലേർപ്പെട്ടിട്ടുണ്ട്. എങ്കിലും തൊഴിൽസമ്പ്രദായത്തിലും വർത്തമാനവിഹിതത്തിലും, വ്യാപാരസമ്പ്രദായത്തിലും വളരെ പരിഷ്കാരങ്ങൾ ഇനിയും വരുത്തേണ്ടതുണ്ട്. കിഴക്കേ തീരത്തിൽ ചെറുതരം വലകളും, കട്ടമരങ്ങളും മാത്രം ഉപയോഗിക്കുന്നതിനാൽ ഇവർക്ക് അധികം മത്സ്യം പിടിക്കുവാൻ കഴിയുന്നില്ല. തന്നിമിത്തം മലബാറിലേക്കാൾ ആറിരട്ടി വില പച്ചമത്സ്യത്തിനു മതിരാശിയിൽ കൊടുക്കേണ്ടതായി വരുന്നു. ഈ രണ്ടുതരക്കാരും പുറംകടലിൽ പോയി മത്സ്യം പിടിക്കുന്നില്ല. 1939 മുതൽ ഡീപ്പ് സീ ഫിഷിങ്ങ് എന്നും, ഇൻഷൂർ ഫിഷിങ്ങ് എന്നും ചില ഏർപ്പാടുകൾ ഫിഷറി ഡിപ്പാർട്ടുമെണ്ടുകാർ സ്ഥാപിച്ചു വളരെ ആദായമുണ്ടാക്കീട്ടുണ്ടെങ്കിലും ഈ ഇരുകരയിലെയും മത്സ്യത്തൊഴിലാളികൾക്ക് ഇനിയും അതു കണ്ടുപഠിക്കുവാനോ അതുപ്രകാരം പ്രവർത്തിപ്പാനോ കഴിയാത്തതിൽ വ്യസനിക്കേണ്ടിയിരിക്കുന്നു.

ഇംഗ്ലണ്ട്, അമേരിക്ക, ജാപ്പാൻ മുതലായ രാജ്യങ്ങളിലെ മത്സ്യവ്യവസായികളെപ്പോലെ, ഈ നാട്ടുകാർക്കും വലിയ കമ്പനികളും, കപ്പലുകളും, സ്റ്റീംബോട്ടുകളും വെച്ചു മത്സ്യം പിടിക്കുവാനും, എഞ്ചിൻമൂലം ഇതിൽപെട്ട മററു വ്യവസായങ്ങൾ നടത്തി കുബേരന്മാരായിത്തീരാനും കഴിയുന്നതാണ്. തന്മൂലം ഇന്നാട്ടിന്നു പലവിധ അഭിവൃദ്ധിയുമുണ്ടാകുമെന്നതിന്നു രണ്ടു പക്ഷമില്ല.

ഉദാഹരണമായി പറയുന്നതായാൽ പൊന്നാനി താലൂക്കിന്റെ സുമാറ 375 നാഴികയോളം നീണ്ടുകിടക്കുന്ന ഈ ചെറു കടലോരത്തിൽ മാത്രം സുമാറ 10000ത്തോളം ജനങ്ങൾ മത്സ്യം പിടിക്കുന്നതിൽ ഏർപ്പെട്ടിട്ടുണ്ടെന്നു അനുമാനിക്കാം. ഈ താലൂക്കിന്റെ അഭിവൃദ്ധിക്കുവേണ്ടി ഒരു മാതൃകാ ഇണ്ടസ്റ്റ്റി ഏർപ്പെടുത്തുവാൻ 7000ക. മുതലിറക്കുന്നപക്ഷം ആ മുതൽ ആദായസഹിതം ഒന്നുരണ്ടുകൊല്ലംകൊണ്ടു ഈടാക്കാവുന്നതാണ്. കൂടാതെ, ഇന്നു മത്സ്യവ്യാപാരികളിൽനിന്നു ഗവർമ്മേണ്ടിന്നു കിട്ടുന്ന നികുതിക്കു പുറമെ, ഈ ഇണ്ടസ്ട്രിയൽ ഡവലപ്പ്മെണ്ടിനാൽ ഉണ്ടാകുന്ന ഗുണത്താലും, ആദായത്താലും, തൊഴിൽ നടത്തിപ്പുകാരുടെ വരുമാനം കണക്കാക്കി വർഷംതോറും പതിനായിരത്തിൽ കുറയാത്ത ഒരു സംഖ്യ ഗവർമ്മേണ്ടിലേക്കു കിട്ടുമെന്നതിൽ സംശയമില്ല. ഇതു രണ്ടോ മൂന്നോ കൊല്ലത്തെ പരീക്ഷണംകൊണ്ടു തെളിയിച്ചുകൊടുപ്പാൻ കഴിയുന്നതുമാണ്.

# പ്രാചീന ബഗ്ദാദ് *

എ. വി. എം. ഉണ്ണികമ്മദ്

ചരിത്രപ്രസിദ്ധമായ ബഗ്ദാദു നഗരി പൌരസ്ത്യ മുസ്ലിം സാമ്രാജ്യത്തിന്റെ തലസ്ഥാനമായിരുന്നു. അബ്ബാസിയ്യ ഖലീഫാക്കളിൽ അഗ്രഗണ്യനും, അതിനിപുണനുമായിരുന്ന അബൂജഅ്ഫറുൽ മൻസൂറാണ് ഈ നഗരിയുടെ സ്ഥാപകൻ. വൃത്താകാരത്തിലായിരുന്നു ഇതു്. ചുററും പ്രശക്തമായ പ്രാകാരങ്ങളും, അഗാധമായ അകിഴകളും പണിയിച്ചിരുന്നു. വമ്പിച്ച പന്ത്രണ്ടു ആയസകവാടങ്ങൾ പശ്ചിമഭാഗത്തും, അന്യ കവാടങ്ങൾ പൂർവ്വഭാഗത്തും ഉണ്ടായിരുന്നു.

മൻസൂരിയ്യ, മഹ്ദിയ്യ എന്നീ രണ്ടു പ്രധാന വിഭാഗങ്ങളടങ്ങിയ ബഗ്ദാദ് നഗരിയുടെ വ്യാസം പന്ത്രണ്ടു നാഴികയായിരുന്നു. വിശാലമായ വീഥികൾ, മനോജ്ഞമായ മണിമന്ദിരങ്ങൾ, മഹനീയമായ മസ്ജിദുകൾ, സമുന്നതമായ സ്തൂപികകൾ, സ്പൃഹണീയമായ സ്നാനഭവനങ്ങൾ, വിശേഷപ്പെട്ട വിഹാരരംഗങ്ങൾ; ആനന്ദസംദായകമായ ആരാമങ്ങൾ ആദിയായവയാൽ നിബിഡീകൃതമായ പ്രസ്തുത പുരിയിൽ 20 ലക്ഷം ജനങ്ങൾ നിവസിച്ചിരുന്നു. ആയിരം വർഷം മുമ്പു ഇത്രയേറെ ജനസംഖ്യയും ഐശ്വര്യ്യവും, സൌന്ദര്യ്യവും, പരിഷ്കാരവുമുണ്ടായിരുന്ന ഇതരനഗരം ഈ ലോകത്തെങ്ങുംതന്നെ കാണപ്പെട്ടിരുന്നില്ല.

20 അടിയായിരുന്നു; ബഗ്ദാദിലെ വീഥികളുടെ വീതി. പൊതുജനക്ഷേമോൽക്കർഷാർത്ഥം, നഗരത്തെ പല ഭാഗമായി വിഭജിച്ചു ഓരോ ഭാഗത്തേക്കും പ്രത്യേകം പ്രത്യേകം ആരോഗ്യരക്ഷാധികാരികളെയും, സമാധാനപാലകന്മാരെയും നിശ്ചയിച്ചിരുന്നു. ശുദ്ധജലം ഏവർക്കും സുലഭമായി സിദ്ധിക്കുവാൻ അവിടവിടെ അനേകം നിർമ്മല ജലവിതരണകേന്ദ്രങ്ങൾ ഏർപ്പെടുത്തിയിരുന്നു. വീഥികൾ, ആരാമങ്ങൾ, വിഹാരങ്ങൾ തുടങ്ങിയുള്ള എല്ലാ സ്ഥലങ്ങളും എപ്പോഴും വൃത്തിയാക്കിയിരുന്നു. രാത്രിയായാൽ സർവ്വവീഥികളിലും ധാരാളം ദീപങ്ങൾ കൊളുത്തിവെക്കുമായിരുന്നു.

രാജകീയ സദനങ്ങളും, പ്രധാന ഭവനങ്ങളും മുഴുവൻ മാർബിൾകല്ലുകൊണ്ടു സുദൃഢവും, സുമനോഹരവുമായ രീതിയിലാണു നിർമ്മിച്ചിരുന്നതു. വിലപിടിച്ച വിവിധതരം മേശകൾ, കസേലകൾ, വിചിത്രങ്ങളായ സ്ഫടികഭാജനങ്ങൾ, സുവർണ്ണംകൊണ്ടും, രജതംകൊണ്ടും പണിയിച്ച മറേറാരോ സുകുമാര സാധനങ്ങൾ ഇവയാൽ അവയുടെ അകമാകെ അലങ്കരിച്ചിരുന്നു. അരമനയുടെ മണ്ഡപങ്ങളോരോന്നിലും ശുദ്ധ സുവർണ്ണംകൊണ്ടു ഓരോ വൃക്ഷങ്ങൾ നിർമ്മിച്ചുനിർത്തിയിരുന്നു! അതിന്റെ ശാഖകൾ, ഇലകൾ, പുഷ്പങ്ങൾ, ഫലങ്ങൾ എന്നിവയെല്ലാം സ്വർണ്ണംതന്നെയായിരുന്നുവെന്നു മാത്രമല്ല, സ്വർണ്ണംകൊണ്ടുതന്നെ രചിച്ചവയും, പല വർണ്ണത്തിലുള്ള രത്നക്കല്ലുകൾ പതിച്ചവയുമായ പതംഗങ്ങളെ ആ ശാഖകളിൽ പ്രതിഷ്ഠിക്കുകയും ചെയ്തിരുന്നു!!

നഗരത്തിന്റെ നടുവിൽക്കൂടിയാണു ടൈഗ്രീസു നദി പ്രവഹിച്ചിരുന്നതു. അതിന്റെ ഏതുഭാഗത്തുനിന്നു നോക്കിയാലും കമനീയമായ കൊട്ടാരങ്ങളും, കെട്ടിടങ്ങളും, ആരാമങ്ങളും മററും നിരനിരയായിക്കാണാ

* ക്രി: 763ലാണ് ബഗ്ദാദ് നഗരം നിർമ്മിച്ചതു്.
(ലേഖകൻ)

മായിരുന്നു. തീരങ്ങളിൽ നെടുനീളെ ജലനിലയോളം മാർബിൾകല്ലുകൊണ്ടുള്ള പടവുകൾ കെട്ടിയുണ്ടാക്കിയിരുന്നു. അസംഖ്യം ജലവാഹനങ്ങൾ നദിയിൽ അങ്ങുമിങ്ങും ഗമിച്ചുകൊണ്ടിരുന്നു. അരമനക്കു സമീപം സ്ഥിതിചെയ്തിരുന്ന "ജാമിഅമസ്ജിദ്" അന്യ മസ്ജിദുകളെ അപേക്ഷിച്ചു അത്യന്തം രമണീയമായിരുന്നു.

സൌന്ദര്യത്തിന്റെയും, സമൃദ്ധിയുടേയും സങ്കേതസ്ഥാനമായിരുന്ന ബഗ്ദാദ്നഗരിയിൽ, വിദ്യാഭ്യസനത്തിനും, വിജ്ഞാനാർജ്ജനത്തിനും എത്രയോ സൌകര്യങ്ങൾ ലഭിച്ചിരുന്നു. നഗരത്തിന്റെ നാനാഭാഗത്തും നിരവധി വിദ്യാലയങ്ങളും, കലാശാലകളും തുറന്നിരുന്നു. വിദൂരരാജ്യങ്ങളിൽനിന്നും വളരെ വിദ്യാർത്ഥികൾ ഇവിടെ വന്നു തൃപ്തികരമായ നിലയിൽ വിജ്ഞാനമാർജ്ജിച്ചുപോന്നു.

എന്തിനേറെപ്പറയുന്നു, പാരിലെ സ്വർഗ്ഗമെന്നാരും പ്രശംസിച്ചിരുന്ന ഈ ബഗ്ദാദ് നഗരം പാരംപരിതാപകരമാംവണ്ണം നശിപ്പിക്കപ്പെട്ടു! ക്രിസ്താബ്ദം 1258-ൽ മംഗോളിയനാഥനായ ജെങ്കിസ്ഖാന്റെ സേനാധിപൻ ഹിലാക്കുഖാൻ തന്റെ സൈന്യവ്യൂഹത്തെ ഈ നഗരിയുടെ നേർക്കു തിരിച്ചു, അതിനെ കഠിനമായി ഉപരോധിച്ചെതിർത്തു. നിർഭാഗ്യനും, പൌരുഷവിഹീനനുമായ അന്നത്തെ മുഅ്തഅ്സിം എന്ന ഖലീഫ, ആ ഖലപ്രമുഖന്നു കീഴടങ്ങി. ഉടനെത്തന്നെ ഖലീഫയും കുടുംബാംഗങ്ങളും നിർദ്ദയം വധിക്കപ്പെട്ടു; ബഗ്ദാദു മുഴുവനും കൊള്ളയിടപ്പെട്ടു; രാജഗൃഹങ്ങൾ, രമണീയസൌധങ്ങൾ മുതലായവയെല്ലാം അഗ്നിക്കിരയാക്കി. കുറേ കാലമായി യത്നിച്ചു സൂക്ഷിച്ചുവെച്ചിരുന്ന വൈജ്ഞാനിക കൃതികളും, വിശിഷ്ടഗ്രന്ഥങ്ങളും വെന്തുവെണ്ണീറായി. വിദ്യാലയങ്ങളിലെ അദ്ധ്യാപകന്മാരും, അദ്ധ്യേതാക്കളും, ആതുരമന്ദിരങ്ങളിലെ രോഗികൾ പോലും കൊല്ലപ്പെട്ടു. ഈ യമഭടന്മാരുടെ കൂട്ടക്കൊല 6 ആഴ്ചവരെ നടന്നു ബഗ്ദാദിലെ 16 ലക്ഷം ജനങ്ങൾ മൃതിയടഞ്ഞു !

പരിഷ്കാരത്തിന്റെയും, സംസ്കാരത്തിന്റെയും വിളനിലമായും, മുസ്ലിം ലോകത്തിന്റെ അഭിമാന കേന്ദ്രമായും ലാലസിച്ചിരുന്ന പ്രാചീന ബഗ്ദാദ് ഇങ്ങനെ നഷ്ടാവശിഷ്ടമായിപ്പോയി!!







# വിദ്യാഭ്യാസപദ്ധതിയെപ്പററി ഒരു ചിന്ത *

മനുഷ്യന്റെ ശാരീരികവും മാനസികവുമായ എല്ലാ ശക്തികളും തമ്മിൽ ഒരു അഖണ്ഡമായ ബന്ധമുണ്ട്. അവ പരസ്പര സംയോഗത്താൽ കൂടുതൽ ശക്തിപ്പെടുകയും ചെയ്യും.

ദൌർഭാഗ്യവശാൽ ഇന്നത്തെ വിദ്യാഭ്യാസ പദ്ധതിയിൽ, നാം സാധാരണമായി കേവലം പുസ്തകങ്ങളിൽ എഴുതിവെക്കപ്പെട്ടിട്ടുള്ള ഏതാനും വിഷയങ്ങളെ തിരഞ്ഞെടുത്തു് ലോകത്തിലെ മററു സകല ജ്ഞാനങ്ങളേയും അസ്വീകാൎയ്യമായി തള്ളിക്കളയുകയാണ് ചെയ്യുന്നതു്. പാശ്ചാത്യ രാജ്യങ്ങളിലെ വിദ്യാലയങ്ങളിൽ കുറവുകളുണ്ടെങ്കിലും, വിദ്യാലയത്തിനപ്പുറത്തുള്ള ജീവിതംകൊണ്ടു അവ പൂൎത്തിയാക്കപ്പെടുന്നു. എന്നാൽ നമ്മുടെ രാജ്യത്താകട്ടെ സ്കൂളുകളുടേയും കോളേജുകളുടേയും പുറത്തു് വിദ്യാഭ്യാസത്തിനുതകുന്ന വല്ല സ്ഥാപനമോ, സാധനമോ ഇല്ല എന്നു തന്നെ പറയാം. തന്മൂലം നമ്മുടെ വിദ്യാൎത്ഥികൾക്ക് നോട്ടുകൾ എഴുതിയോ ഉരുവിട്ടോ സമ്പാദിക്കുവാൻ സാധിക്കുന്ന വിദ്യ അവരുടെ തലച്ചോററിൽ എത്രകണ്ടു ഭാരം വലിച്ചിടുന്നുവോ അത്രപോലും വികാസം വരുത്തുന്നില്ല.

ശാരീരിക വിദ്യാഭ്യാസം ഒന്നിച്ചുതന്നെ നൽകപ്പെടാതിരുന്നാൽ ബുദ്ധിപരമായ വ്യുത്യാസത്തിന്റെ പുരോഗതിയിലും തീക്ഷ്ണത വരികയില്ല. പലപ്പോഴും, നമ്മുടെ വിദ്യാലയങ്ങളിൽ ഒട്ടുവളരെ വിദ്യാൎത്ഥികൾ ജഡബുദ്ധികളും, ഉദാസീനരുമായി കാണപ്പെടുന്നുണ്ടു്. ഇതിനുള്ള ഏക കാരണം, വിദ്യാലയങ്ങളിൽവെച്ച് അവരുടെ ശാരീരികമായ ആവശ്യങ്ങൾ പൂൎത്തിയാക്കപ്പെടുന്നില്ല എന്നതാണ്. ഈ അനാദരം ഹേതുവായി അവരുടെ ബുദ്ധിയിൽ ഈ ഹീനത വന്നുചേരുന്നു.

ശാരീരികമായ ആവശ്യങ്ങൾ എന്നു പറയുമ്പോൾ കളി, വ്യായാമം മുതലായവയെയല്ല ഞാൻ ഉദ്ദേശിച്ചിട്ടുള്ളതു്, ശരീരത്തോടു സംബന്ധമുള്ള എല്ലാ പ്രവൃത്തികളും എന്നാണ് ഇതുകൊണ്ടു ശരീരം സുശിക്ഷിതമാവുകയും അതിന്റെ ജഡത ദൂരീകരിക്കപ്പെടുകയും ചെയ്യുന്നു. ഏതാദൃശമായ പ്രവൃത്തികൾ വ്യവസ്ഥിതരൂപത്തിൽ ചെയ്യുന്നതുകൊണ്ടു ദേഹത്തിനും മനസ്സിനും തമ്മിലുള്ള സംയോഗം സുദൃഢമാവുകയും തന്മൂലം ഇവ രണ്ടും കൂടുതൽ വികസിക്കുകയും ചെയ്യുന്നു.

നമ്മുടെ വിദ്യാഭ്യാസപദ്ധതിയിൽ ഓരോ വിദ്യാൎത്ഥിയേയും, ഏതെങ്കിലും ഒരു കൈത്തൊഴിലിൽ, സാധിക്കുന്നത്ര സമൎത്ഥനാക്കിത്തീൎക്കുന്നതിനുള്ള പരിപാടികൂടി ഉൾക്കൊള്ളിക്കേണ്ടതാണെന്നാണ് എന്റെ അഭിപ്രായം. ഇതിന്റെ മുഖ്യ ഉദ്ദേശ്യം കേവലം ഒരു തൊഴിൽ പഠിക്കുകയല്ല; ഇപ്രകാരമുള്ള ഏതെങ്കിലും ശാരീരികമായ ഒരു കല സമ്പാദിക്കുന്നതുകൊണ്ടു മനുഷ്യന്റെ മനസ്സു സതേജവും, സജീവവുമായിത്തീരും എന്നതാണ്. നാം ബുദ്ധിഹീനരെന്നും മന്ദബുദ്ധികളെന്നും കണക്കാക്കിവരുന്ന വിദ്യാൎത്ഥികളിൽ പലരുടേയും ഉറങ്ങിക്കിടക്കുന്ന ബുദ്ധിശക്തി, മിക്കപ്പോഴും ഇപ്രകാരമുള്ള ശാരീരികമായ അഥവാ തൊഴിൽപരമായ വിദ്യാഭ്യാസംകൊണ്ടു ഉണരുന്നതായ നാം കാണുന്നു. ദേഹത്തിന്റെ അശിക്ഷിതാവസ്ഥ മനസ്സിനു ലഭിക്കുന്ന വിദ്യാഭ്യാസത്തിന്റെ ബലത്തെ അപഹരിച്ചുകളയുന്നു. ഇതിനെല്ലാം പുറമെ ശാരീരികമായ വിദ്യാഭ്യാസം ലഭിച്ചിട്ടില്ലാത്ത ഒരാൾക്കു, ആയാൾ എത്ര വലിയ പണ്ഡിതനും ആയിരിക്കട്ടെ, ലോകത്തിലെ മിക്ക സംഗതികൾക്കും ഇതരന്മാരെ ആശ്രയിക്കേണ്ടിവരും. ആയാൾ ഒരു അപൂൎണ്ണ മനുഷ്യനാണ്. നമുക്കു നമ്മുടെ സന്താനങ്ങളെ ഏവംവിധമായ അപൂൎണ്ണതയിൽനിന്നു രക്ഷിക്കുകതന്നെ വേണം. ഈ കാൎയ്യത്തിൽ നമുക്കു പലരിൽനിന്നും തടസ്സങ്ങളും എതിൎപ്പുകളും നേരിടും. പക്ഷെ ആവക തടസ്സങ്ങളെ സ്വീകരിക്കുന്നതാണ് നമുക്കു ഉചിതമായിട്ടുള്ളതു്.

ശാരീരികവും മാനസികവുമായ വിദ്യാഭ്യാസത്തിനും ഇവയുടെ വികാസത്തിനും തമ്മിൽ അഗാധമായ ഒരു സംബന്ധമുണ്ട് എന്നാണ് എന്റെ ദൃഢവിശ്വാസം. ഇവ തമ്മിലുള്ള ബന്ധം സുദൃഢമല്ലാതിരുന്നാൽ നമ്മുടെ ജീവിതം സഫലമായിത്തീരുന്നതല്ല.

---

ഡാക്ടർ * 'നയീതാലീം' എന്ന ഹിന്ദി പത്രികയിൽ നിന്ന വിവൎത്തകൻ എസ്സ്. വി. കൃഷ്ണവാരിയർ.

## ബാലപംക്തി

# ഉചിതമായ വിധി

(തൂലിക)

പ്രിയപ്പെട്ട കുട്ടികളേ, ബഗ്ദാദ് തലസ്ഥാനമാക്കിക്കൊണ്ട് മുസ്ലീംസാമ്രാജ്യത്തിന്റെ ആധിപത്യം നടത്തിയിരുന്ന സുൽത്താൻ ഹാറൂൻറഷീദിനെപ്പറ്റി നിങ്ങൾ കേട്ടിട്ടുണ്ടായിരിക്കാം. അനിതരസാധാരണമായ നീതിപരിപാലനത്താൽ അദ്ദേഹം സുപ്രസിദ്ധനായിട്ടുണ്ട്. അദ്ദേഹത്തിന്റെ നീതിബോധത്തെ പ്രതിഫലിപ്പിക്കുന്ന ഒരു കഥയാണ് തൂലിക ഇന്നു നിങ്ങളോട് പറയാൻ വിചാരിക്കുന്നത്.

ബഗ്ദാദിലെ പ്രധാന തെരുവിൽ ഒരു ക്ഷൗരകൻ ജോലിചെയ്യുന്നുണ്ടായിരുന്നു. അവിടത്തെ പ്രമാണിമാർക്കെല്ലാം ക്ഷൗരംചെയ്യുന്നതു അവനാണ്. അതിനാൽ ഉയർന്ന വൃത്തങ്ങളിലെല്ലാം അവൻ അറിയപ്പെട്ടിരുന്നു. ഒരുദിവസം അവൻ തന്റെ ജോലിസ്ഥലത്തു നില്ക്കുകയായിരുന്നപ്പോൾ ഒരു വിറകുവെട്ടി ഒരു കഴുതയുടെ പുറത്തു ഒരു ചുമടു വിറകേറ്റിക്കൊണ്ടു അതുവഴി വന്നു. വിറകു അടുക്കിവെക്കാനായി മരംകൊണ്ടു നിർമ്മിക്കപ്പെട്ട ഒരു ചട്ടക്കൂട്ടിലാണ് വിറകു നിറച്ചിരുന്നത്. ഇംഗ്ലീഷിൽ വുഡ് എന്നു പറഞ്ഞാൽ അർത്ഥമാകുന്നപോലെ മരത്തിനും വിറകിനും ചേർന്ന ഒരു പദം അറബിയിലുണ്ട്. വിറകുവെട്ടിയോട് ഈ കഴുതപ്പുറത്തുള്ള വിറകിന്നു എന്തുതരണമെന്നു ക്ഷൗരകൻ ചോദിച്ചു. വിറകുവെട്ടി അതിന്നു 2ക. വില പറഞ്ഞു. ക്ഷൗരകൻ സമ്മതിച്ചു. വിറകു ഇറക്കിക്കൊടുത്തപ്പോൾ മരച്ചട്ടയും കൂടി തനിക്കു തരേണ്ടതാണെന്നു ക്ഷൗരകൻ വാദിച്ചു. കഴുതയുടെ പുറത്തുള്ള മുഴുവൻ വിറകിന്നുമാണ് വില, നിശ്ചയിച്ചിരിക്കുന്നതെന്നും മരച്ചട്ട അതിൽനിന്നു ഒഴിവാകുന്നതല്ലെന്നുമായിരുന്നു അവന്റെ വാദത്തിന്റെ ചുരുക്കം. വിറകുവെട്ടിയും ക്ഷൗരകനും തമ്മിൽ തർക്കമുഴുത്തു പിടിവലിയായി. മദ്ധ്യസ്ഥന്മാർ ഇടപെട്ടു ന്യായാധിപന്റെ അടുക്കൽ ആവലാതി ബോധിപ്പിക്കാൻ രണ്ടുപേരോടും പറഞ്ഞു. അവരിരുവരും ന്യായാധിപന്റെ അടുക്കലേക്കു പോവുകയും ചെയ്തു.

ഖാസി എന്നാണ് ന്യായാധിപന്റെ സ്ഥാനപ്പേര്. ഖാസിയുടെ പരിചയക്കാരനാണു ക്ഷൗരകൻ. അദ്ദേഹത്തിന്നു ക്ഷൗരംചെയ്യുന്നതും അവൻതന്നെയാകുന്നു.

ഖാസി രണ്ടുപേരുടെയും വാദങ്ങൾ കേട്ടു. ന്യായം തികച്ചും ക്ഷൗരകന്റെ ഭാഗത്താണ്. കഴുതയുടെ പുറത്തുള്ള മുഴുവൻ വിറകിന്നുമാണ് അവൻ വില ചോദിച്ചിട്ടുള്ളത്. അതിന്നുതന്നെയാണ് വിറകുവെട്ടി വില പറഞ്ഞിട്ടുള്ളതും. ആ സ്ഥിതിക്കു അതു മുഴുവൻ കിട്ടാൻ അവന്നു എന്തുകൊണ്ടവകാശമില്ല? ഖാസി ക്ഷൗരകന്നു അനുകൂലമായി വിധികല്പിച്ചു.

എന്നാൽ വിറകുവെട്ടി കാര്യം അവിടംകൊണ്ടവസാനിക്കാൻ ഒരുക്കമുള്ളവനായിരുന്നില്ല. സത്യം തന്റെ ഭാഗത്താണെന്നു അയാൾക്കു പൂർണ്ണമായ വിശ്വാസമുണ്ട്. വില ചോദിക്കുമ്പോൾ വിറകു അടുക്കുന്ന ചട്ടം ഇതുവരെ ആരും വിറകിൽ ഉൾപ്പെടുത്തുകയുണ്ടായിട്ടില്ല. ക്ഷൗരകന്റേതു അന്യായവും അസാധാരണവുമായ ഒരു വാദമാണ്. ഒരുപക്ഷെ പരിചയംകൊണ്ടും സ്വാധീനശക്തികൊണ്ടും ഖാസിയെ ക്ഷൗരകൻ വശീകരിച്ചതുമാവാം. അതിനാൽ ഖാസിയുടെ വിധിയിൽ അദ്ദേഹത്തിന്നു തൃപ്തിപ്പെടാൻ സാധിച്ചില്ല. അദ്ദേഹം ഖാസിൽഖുസാത്തിന്റെ (പ്രധാനജഡ്ജി) അടുക്കൽ അപ്പീൽ ബോധിപ്പിച്ചു. രണ്ടുപേരുടെയും വാദങ്ങൾ കേട്ടശേഷം ഖാസിൽഖുസാത്തും ക്ഷൗരകന്നു അനുകൂലമായ വിധിയാണ് കല്പിച്ചത്.

വിറകുവെട്ടിയുടെ സങ്കടത്തിന്നു അവിടംകൊണ്ടും പരിഹാരമുണ്ടായില്ല. ഖാസിൽഖുസാത്തിന്റെ വിധിയും അന്യായവും സത്യവിരുദ്ധവുമാണെന്നു തന്നെയായിരുന്നു അയാളുടെ വിശ്വാസം. അവസാനത്തെക്കയ്യായി അദ്ദേഹം ഖലീഫയുടെ അടുക്കൽ അപ്പീൽ ബോധിപ്പിച്ചു. ഖലീഫ അപ്പീലന്യായക്കാരന്റെയും അപ്പീൽ പ്രതിയുടെയും വാദങ്ങൾ കേൾക്കുകയും ഖാസിയുടെയും ഖാസിൽഖുസാത്തിന്റെയും വിധിന്യായം പരിശോധിക്കുകയും ചെയ്തു. ആദ്യവിധികൾക്കു എതിരായി ഒരു വിധികല്പിക്കാൻ അദ്ദേഹവും വഴികണ്ടില്ല. എന്നാൽ സത്യം വിറകുവെട്ടിയുടെ വാദത്തിലാണെന്നു അദ്ദേഹത്തിന്നു അറിയാമായിരുന്നു. അതിനാൽ അദ്ദേഹം ക്ഷൗരകനോടായി ഇപ്രകാരം പറഞ്ഞു:—"കഴുതയുടെ പുറത്തുള്ള വിറകെല്ലാം നിനക്കു അവകാശപ്പെട്ടതാണ്. അങ്ങനെ വിധിക്കാനെ ന്യായം അനുവദിക്കുന്നുള്ളൂ. ആയതുകൊണ്ടു ചട്ടക്കൂടു അടക്കമുള്ള മുഴുവൻ വിറകും നീ എടുത്തുകൊള്ളുക."

അനന്തരം വിറകുവെട്ടിയെ വിളിച്ചു ഖലീഫ രഹസ്യമായി ചില ഉപദേശങ്ങൾ നൽകി. എല്ലാവരും പിരിഞ്ഞു പോവുകയും ചെയ്തു.

ഏതാനും ദിവസങ്ങൾക്കുശേഷം അതേ വിറകുവെട്ടി ക്ഷുരകന്റെ ഷാപ്പിൽചെന്നു ചോദിച്ചു:— എടോ, ഞാനും ഒരു സ്നേഹിതനുമുണ്ട്. ഞങ്ങളിരുവരുടെയും മുടി കളയുന്നതിന്നു എന്തു പ്രതിഫലം വേണം?”

ക്ഷുരകൻ മറുപടി പറഞ്ഞു:— “രണ്ടുറുപ്പിക”

വിറകുവെട്ടി സമ്മതിച്ചു. ആദ്യമായി അയാൾ തന്റെ മുടികളയിച്ചു പിന്നീട് തന്റെ കഴുതയെ കൂട്ടിക്കൊണ്ടുവന്നു അതിന്റെ മുടി കളയാനായി ആവശ്യപ്പെട്ടു. ക്ഷുരകൻ കൂട്ടാക്കിയില്ല അതൊരു കടുത്ത അവമാനമായിരുന്നു അവന്നു. നാട്ടിലുള്ള പ്രമാണിമാരുടെ മുടികളയുന്ന ക്ഷുരകൻ ഒരു കഴുതയുടെ മുടി കളയുകയെന്നതു ആലോചിപ്പാൻപോലും സാധിക്കാത്ത ഒരു സംഗതിയല്ലയോ?

വിറകുവെട്ടി ഓടി നേരിട്ടു ഖലീഫയുടെ അടുക്കൽചെന്നു ആവലാതി ബോധിപ്പിച്ചു ഖലീഫ ക്ഷുരകനെ വിളിപ്പിച്ചു സംഗതിചോദിച്ചു. വിറകുവെട്ടി ചെന്നു അയാളുടെയും അയാളുടെ ഒരു സ്നേഹിതന്റെയും മുടികളയാൻ ഫീസ്സ എന്തുവേണമെന്നു ചോദിച്ചുവെന്നും താനതിന്നു 2 ക. ഫീസ്സ പറഞ്ഞുവെന്നും ക്ഷുരകൻ സമ്മതിച്ചു. എന്നാൽ മനുഷ്യരാരും കഴുതയെ ചങ്ങാതിയാക്കാറില്ലാത്തതുകൊണ്ട് കഴുതയുടെ മുടികളയാൻ അയാൾ ആവശ്യപ്പെട്ടതു അന്യായവും അക്രമവുംതന്നെ അവമാനിക്കാൻ കരുതിക്കൂട്ടിചെയ്ത കുസൃതിയുമാണെന്നു അവർ വാദിക്കുകയും ചെയ്തു.

ഖലീഫ ചോദിച്ചു:—കഴുതയുടെ പുറത്തുള്ള ചട്ടക്കൂട്ടു നിനക്കു വിറകാക്കാമെങ്കിൽ എന്തുകൊണ്ടു അയാൾക്കു ഒരു കഴുതയെ സ്നേഹിതനാക്കിക്കൂട? അതിനാൽ അയാളുടെ വാദം തികച്ചും ശരിയാണ്. നീ പോയി ക്ഷണത്തിൽ അയാളുടെ സ്നേഹിതനായ കഴുതയുടെ മുടി കളഞ്ഞുകൊടുക്കണം. അല്ലെങ്കിൽ നിന്റെ കഴുത്തിൽ തലയുണ്ടാകയില്ലെന്നു അറിഞ്ഞുകൊള്ളുക.

ക്ഷുരകൻ വിഷണ്ണനായി മടങ്ങി. കഴുതയുടെ മുടി കളയുകയല്ലാതെ അവന്നു ഗത്യന്തരമുണ്ടായില്ല. അങ്ങാടിപ്പിള്ളരുടെ കൂക്കിവിളികളും അട്ടഹാസത്തിന്നുമിടയിൽ അവൻ അക്കാര്യം നിർവ്വഹിക്കേണ്ടതായി വന്നു.

അന്നുമുതൽ ആരും അവനെക്കൊണ്ട് മുടി കളയിക്കാതായി അവൻ നിസ്സഹായനും നിരാശ്രയനുമായി ഭവിച്ചു സത്യത്തിന്നെതിരായി ആളുകളെ വാക്കുകളുടെ വെട്ടിൽവീഴിച്ചു സ്വാർത്ഥം നേടാൻ ശ്രമിച്ചതിന്റെ കഠോരഫലം!

# കുറിപ്പുകൾ



രണ്ടാം ലോകമഹായുദ്ധം ഔദ്യോഗികമായവസാനിച്ചു. ഈ യുദ്ധത്തിൽ പങ്കുകൊണ്ട രാഷ്ട്രങ്ങൾ ചെയ്തിട്ടുള്ള ത്യാഗങ്ങളുടെയും അനുഭവിച്ചിട്ടുള്ള കഷ്ടപ്പാടുകളുടെയും ഒരു സമഗ്രമായ വിവരമെങ്കിലും നൽകുന്നന്നതിന്നു ഇപ്പോൾ സാദ്ധ്യമല്ല. ബ്രിട്ടന്റെ ഡോമിനിയനുകളുടെ കൂട്ടത്തിൽ യുദ്ധസേവനത്തിലും ത്യാഗത്തിലും മുന്നിട്ടുനില്ക്കുന്നതു് ഇന്ത്യയാണെന്നുള്ളതിൽ തർക്കമില്ല. യുദ്ധത്തിന്റെ പേരിൽ ഇന്ത്യയെപ്പോലെ കഷ്ടത അനുഭവിച്ചിട്ടുള്ള ഒരു രാജ്യം ഭൂമുഖത്തുണ്ടോ എന്നതു സംശയമാണു്. യുദ്ധക്കളത്തിൽ ലക്ഷോപലക്ഷം ഭടന്മാരെയും യുദ്ധം നിമിത്തമുണ്ടായ ഭക്ഷണക്ഷാമത്തിന്റെ പേരിൽ അനവധി ലക്ഷം ജനങ്ങളെയും അതു ബലിയർപ്പിക്കുകയുണ്ടായി. ഇന്ത്യ ചെയ്തിട്ടുള്ള ധനസഹായത്തിന്നു ഇന്നു ഇന്ത്യയുടെ പേരിൽ ബ്രിട്ടനിൽ കൂടിക്കിടക്കുന്ന സ്റ്റേർലിംഗുമിച്ചംതന്നെ മതിയായ തെളിവാകുന്നു. ആ സ്റ്റേർലിംഗുമിച്ചം ഇന്ത്യൻ ജനങ്ങളുടെ രക്തംകൊണ്ടുണ്ടാക്കിയതാണെന്നുപറഞ്ഞാൽ അതു് അശേഷം അതിശയോക്തിയാകുന്നതല്ല.

ഇപ്പോൾ മഹാശക്തികൾ തങ്ങളുടെ യുദ്ധനഷ്ടങ്ങൾ പരാജിതരാജ്യങ്ങളിൽനിന്നു ഈടാക്കുവാനുള്ള പദ്ധതികളും പ്ലാനുകളും ആലോചിച്ചു വരുകയാണു്. അവർ ധനമായും സാധനങ്ങളായും അവരുടെ നഷ്ടം പരാജിത രാജ്യങ്ങളിൽ നിന്നീടാക്കുമെന്ന കാര്യം ഏതാണ്ടു് തീർച്ചയാകുന്നു. അക്രമി രാജ്യങ്ങളായ ജർമ്മനിയേയും ജപ്പാനേയും അസൈനികമാക്കിത്തീർക്കുകയും അവയുടെ യുദ്ധനിർമ്മാണശക്തി തകർക്കുകയും ചെയ്യേണ്ടതാവശ്യവുമാണല്ലോ. ആ രാജ്യങ്ങളിലുള്ള വമ്പിച്ച യന്ത്രക്കോപ്പുകളിൽനിന്നു ഒരു പങ്കു ഇന്ത്യയ്ക്കു നൽകുന്നതായാൽ അതുകൊണ്ടു രണ്ടു കാര്യം ഒപ്പം സാധിക്കുന്നതാണു്. അതായതു ഇന്ത്യയുടെ നഷ്ടപരിഹാരം കൈവരുന്നതോടെ അക്രമി രാജ്യങ്ങളുടെ യുദ്ധനിർമ്മാണ ശക്തി നശിക്കുകയുംചെയ്യും. ഇത്തരത്തിലുള്ള ഒരു നഷ്ടപരിഹാരം ലഭിക്കുവാൻ ഇന്ത്യയ്ക്കു എല്ലാംകൊണ്ടും അവകാശമുണ്ടു്. ത്യാഗത്തിലും കഷ്ടപ്പാടിലുമെന്നപോലെ ലാഭത്തിലും സന്തോഷത്തിലും ഇന്ത്യയെ ബ്രിട്ടൻ പങ്കാളിയാക്കേണ്ടതാണു്.

ഈ സന്ദർഭത്തിൽ വിജേതാക്കളോടും രണ്ടു വാക്കു പറയാൻ ഞങ്ങളാഗ്രഹിക്കുന്നുണ്ടു. സർവ്വശക്തനായ ദൈവത്തിന്റെ പ്രത്യേക കാരുണ്യംകൊണ്ടാണു നാം യുദ്ധം ജയിച്ചതെന്ന സംഗതി ഒരിക്കലും മറക്കുവാൻ പാടില്ല. നമ്മൾ വിജേതാക്കളാണെന്നു കരുതി ന്യായവും സത്യവും വെടിഞ്ഞു ശത്രുരാജ്യങ്ങളോടു പെരുമാറുകയാണെങ്കിൽ അതു മറെറാരാപത്തു നമ്മുടെ തലയിൽ വന്നു വീഴാൻ കാരണമാകുന്നതാണു്. ശത്രുക്കൾ അന്യായവും അക്രമവും പ്രവർത്തിച്ചവരായതുകൊണ്ടു നമുക്കും അങ്ങനെ ചെയ്യാനവകാശമുണ്ടെന്നു ആരും വിചാരിച്ചുപോകരുതു. ശത്രുരാഷ്ട്രങ്ങളെ നന്നാക്കിത്തീർക്കുകയായിരിക്കണം നമ്മുടെ ഉദ്ദേശ്യം. പ്രതികാരമനസ്ഥിതി ഒരിക്കലും നമുക്കുണ്ടാകാൻ പാടില്ല. ഈ ആദർശത്തെ മുൻനിറുത്തി പ്രവർത്തിച്ചെങ്കിൽ മാത്രമെ ശത്രുരാജ്യങ്ങളിലെ ജനങ്ങൾക്കു അവർ ചെയ്ത തെററിനെപ്പററി പശ്ചാത്താപമുണ്ടാകയുള്ളു. നേരെമറിച്ചു, നാം പകവീട്ടാൻ ശ്രമിക്കുകയാ

ണെങ്കിൽ അതു ഇനിയൊരു ലോകമഹായുദ്ധത്തിന്നു വിത്തു വിതക്കുകയായിരിക്കും.

മറെറാരു കാര്യം യുദ്ധത്തിൽ ഐക്യപക്ഷത്തെ സഹായിച്ചുകൊണ്ടിരുന്ന ചെറുരാഷ്ട്രങ്ങളുടേതാണ്. ഈ യുദ്ധം നടത്തിയതുതന്നെ പ്രജായത്തം എന്നു പറയപ്പെടുന്ന ആദർശത്തിന്നുവേണ്ടിയായിരുന്നു. എല്ലാ ചെറുരാജ്യങ്ങൾക്കും, പ്രത്യേകിച്ചു യുദ്ധത്തിൽ ഐക്യപക്ഷത്തെ സഹായിച്ചിട്ടുള്ള രാജ്യങ്ങൾക്കു, സ്വാതന്ത്ര്യവും സ്വയംനിർണ്ണയാവകാശവും നൽകേണ്ടതു വിജേതാക്കളായ മഹാശക്തികളുടെ കടമയാണ്.

അറേറാമിക്കു ബോമ്പുകൊണ്ടോ അതിനേക്കാൾ ശക്തിമത്തായ നശീകരണവസ്തുക്കളെക്കൊണ്ടോ ലോകത്തു സമാധാനം സ്ഥാപിക്കാൻ സാധിക്കുന്നതല്ല. അഥവാ അങ്ങനെ വല്ലവരും വിചാരിക്കുന്നുണ്ടെങ്കിൽ അതു കേവലം വ്യാമോഹം മാത്രമായിരിക്കും. അതിനാൽ യുദ്ധത്തിൽ ഐക്യപക്ഷത്തെ സഹായിച്ചുകൊണ്ടിരുന്ന ഈജിപ്ത്, ഇറാൻ, ഇറാക്ക്, പലസ്തീൻ, സിറിയ, ലെബനാൻ മുതലായ ചെറുരാഷ്ട്രങ്ങൾക്കു സ്വാതന്ത്ര്യമനുവദിക്കുന്ന കാര്യം അശേഷം നീട്ടിക്കൊണ്ടുപോകാൻ പാടില്ലെന്നു ഞങ്ങൾ അഭിപ്രായപ്പെട്ടുകൊള്ളുന്നു

## ബോമ്പെ ലൈഫ് അഷ്യൂറൻസ കമ്പനി, ലിമിററഡ്:—

പ്രസ്തുത കമ്പനിയുടെ 1944-ലെ റിപ്പോർട്ടിൽ വർഷത്തിൽ 250 ലക്ഷത്തിൽപരം സംഖ്യവരുന്ന ഒമ്പതിനായിരത്തിലധികം പോളിസികൾ എടുത്തതായി കാണുന്നു. അടുത്ത കൊല്ലത്തേക്കാൾ 3190 പോളിസികളും 97 ലക്ഷം ഉറുപ്പികയുമാണു ഈ റിപ്പോർട്ടുപ്രകാരം അധികം കാണുന്നതു. ഇത്രയും വമ്പിച്ച ബിസിനസ്സ് ഇദംപ്രഥമമാണ്. പ്രീമിയം വരവ് 43-ൽ 45·39 ലക്ഷത്തിൽനിന്നു 44-ൽ 56·14 ലക്ഷമായി വർദ്ധിച്ചിട്ടുണ്ട്. ലൈഫ് അഷ്യൂറൻസ് ഫണ്ട് 2·3 കോടിയിൽനിന്നു 2·61 കോടി ഉറുപ്പികയായി വർദ്ധിച്ചിരിക്കുന്നു, റിപ്പോർട്ടുവർഷത്തിൽ 4 ശതമാനം ഡിവിഡണ്ടും 8 ശതമാനം ബോണസ്സും കൊടുപ്പാനും മൂലധനം 19 ലക്ഷത്തിൽനിന്നു 50 ലക്ഷമായി വർദ്ധിപ്പിക്കുവാനും ഡയറക്ടർമാർ തീരുമാനിച്ചിരിക്കുന്നു.



# നബി വചനങ്ങൾ

നബി പറഞ്ഞതായി അനസ് റിപ്പോർട്ടു ചെയ്യുന്നു:—"നിങ്ങളുടെ മേൽ ഒരു നീഗ്രോവാണ് അധികാരിയായി വരുന്നതെങ്കിൽ പോലും അദ്ദേഹത്തെ അനുസരിക്കേണ്ടതു നിങ്ങളുടെ കർത്തവ്യമാണ്"

നബി പറഞ്ഞതായി ഇബ്നുഉമർ റിപ്പോർട്ടു ചെയ്യുന്നു: മേലധികാരികളെ അനുസരിക്കേണ്ടതു നിങ്ങളുടെ കടമയാണ്. എന്നാൽ അവരുടെ കല്പന ദൈവകല്പനയ്ക്കു വിരോധമാണെങ്കിൽ ആരും അനുസരിക്കേണ്ടതില്ല.

നബി അരുൾ ചെയ്തതായി അലി റിപ്പോർട്ടു ചെയ്യുന്നു:—

"സൽകർമ്മങ്ങളിൽ മാത്രമേ അനുസരണം നിർബ്ബന്ധമാകയുള്ളു."

നബി പറഞ്ഞതായി അബൂസഈദ് റിപ്പോർട്ടു ചെയ്യുന്നു:—

നീതിമാനല്ലാത്ത ഒരു ഭരണകർത്താവിന്റെ മുമ്പിൽ സത്യം പറയുന്നതു് ഏററവും മഹത്തായൊരു ധർമ്മയുദ്ധമാണ്.

നബി പറഞ്ഞതായി മഅ്ഖിൽ റിപ്പോർട്ടു ചെയ്യുന്നു:—

"ഭരണകർത്താവായി നിയമിക്കപ്പെട്ട ഒരാൾ ജനങ്ങളുടെ നന്മയെ മുൻനിറുത്തി ഭരണം നടത്താതിരിക്കുന്ന പക്ഷം അയാൾക്കു സ്വർഗ്ഗത്തിന്റെ നറുമണം ആസ്വദിക്കാൻ സാധിക്കയില്ല."



ലണ്ടനിലെ ഫാരിങ്ങ്ഡൺ റോഡിൽ ബോണബോമ്പ് വീണതിന്റെ ഫലമായി ഒരു പീടിക പൊളിഞ്ഞുവീഴുകയാൽ പരുക്കേററ ഒരു സ്ത്രീയെ സ്ട്രെച്ചറിൽ വഹിച്ചുകൊണ്ടു പോകുന്നതു.